# A Critical Survey
OF
# Malayalam Language
AND
# Literature

*A course of lectures delivered under the auspices of the University of Madras, in March 1927*

BY

**A. Krishna Pisharoty**

TUTOR TO HIS HIGHNESS THE MAHARAJA
OF TRAVANCORE.

---

## മലയാളഭാഷയും സാഹിത്യവും
(ഒരു നിരൂപണം)

---

എ. കൃഷ്ണപ്പിഷാരടി.

VIDYA VILASAM PRESS T[illegible]NDRUM.

# A Critical Survey
OF
# Malayalam Language
AND
# Literature

*A course of lectures delivered under the auspices of the University of Madras, in March 1927*




BY

**A. Krishna Pisharoty**

TUTOR TO HIS HIGHNESS THE MAHARAJA OF TRAVANCORE.

---

## മലയാളഭാഷയും സാഹിത്യവും.

(ഒരു നിരൂപണം)

---

എ. കൃഷ്ണപ്പിഷാരടി.

Price 8 As.

# മലയാളഭാഷയും സാഹിത്യവും.

## ൧. ഭാഷാസ്വഭാവം.

വിചാരങ്ങളും വികാരങ്ങളും മററുള്ളവരെ ഗ്രഹിപ്പിക്കുന്നതിന്നുള്ള ഉപായങ്ങളിൽ ഏററവും പ്രധാനപ്പെട്ടതു ഭാഷയാണല്ലൊ. ഓരോരോ ജനസമുദായത്തിന്റെയും പ്രകൃതിസിദ്ധങ്ങളായ പരിതസ്ഥിതികളും അവക്കനുസരിച്ചുള്ള ജീവിതക്രമങ്ങളും ധർമ്മവ്യവസ്ഥകളും ആസ്പദമായി ആ ജനസമുദായത്തിന്നു പൊതുവായി ചില സ്വഭാവഭേദങ്ങളുണ്ടാകുന്നുണ്ട്. അതിന്നനുഗുണമായി അവരുടെ ഭാഷക്കും ചില പ്രത്യേക സ്വഭാവങ്ങളുണ്ടാകുന്നതാണ്. ഒരു മലയാളിയാകട്ടെ ആ നാട്ടിൽ ധാരാളം പരിചയമുള്ള മറെറാരാളാകട്ടെ മലയാളക്കരയിൽ നിന്ന് എത്രയോ ദൂരത്തുള്ള വിദേശങ്ങളിൽ വെച്ചു പോലും ചില മലയാളികളെക്കാണുമ്പോൾ അവരുമായിപ്പരിചയമില്ലെങ്കിൽത്തന്നെയും അവരുടെ മുഖത്തു സ്ഫുരിച്ചുംകൊണ്ടിരിക്കുന്ന പ്രത്യേകജാതി [illegible]കൊണ്ടും സാധാരണ പ്രവൃത്തികളിൽ കാണാവുന്ന പ്രത്യേകരീതികൊണ്ടും അവർ മലയാളികളായിരിക്കണമെ

ന്നു സാമാന്യമായി ഊഹിക്കുന്നത് നമുക്കനുഭവപ്പെട്ട സംഗതിയാണല്ലോ. അതുപോലെ ഒരു തമിഴ്നാട്ടുകാരനെയും ആ നാട്ടിൽപ്പരിചയിച്ചവന് വിദേശങ്ങളിൽവച്ചും വേർതിരിച്ചറിവാൻ സാധിക്കുന്നുണ്ട്. ഈ പ്രകാരം ഓരോ നാട്ടുകാരെയും പ്രത്യേകപരിചയമില്ലാതെതന്നെ മററു നാട്ടുകാരിൽനിന്നു തിരിച്ചറിവാനുള്ള കാരണമാകട്ടെ, വിചാരഗതി, വികാരഗതി, ആചാരം, പെരുമാററം മുതലായതിൽ അവർ മററു നാട്ടുകാരിൽനിന്നു പരമ്പരയായിത്തന്നെ കുറെ എല്ലാം വ്യത്യാസപ്പെട്ടിരിക്കുന്ന സംഗതിയുമാണ്. എന്തുകൊണ്ടെന്നാൽ, ആ വക ഗുണവിശേഷങ്ങളെ അടിസ്ഥാനമാക്കിട്ടാണല്ലോ ഓരോരുത്തരുടെയും സ്വഭാവവിശേഷവും വിചാരഗതിയുടെ സമ്പ്രദായവും മുഖസ്തോഭത്തിന്റെ സാമാന്യസ്ഥിതിയും എല്ലാം വ്യവസ്ഥിതമായിത്തീരുന്നത്. സംഗീതത്തിന്റെ സ്ഥിതി പരിശോധിച്ചു നോക്കിയാൽ ഓരോരോ നാട്ടുകാരുടെ മേൽപ്പറഞ്ഞ പ്രത്യേകസ്വഭാവങ്ങളനുസരിച്ച് ആന്തരമായ ചില വ്യത്യാസങ്ങൾ അതിലും വന്നുകൂടുന്നുണ്ടെന്നുള്ളത് കുറേക്കൂടി സ്പഷ്ടമായിക്കാണാവുന്നതാണ്. സംഗീതവും മനോഗതികുളായ ഓരോമാതിരി വികാരങ്ങളെയും വിചാരങ്ങളെയും പുറത്തേക്കു പ്രകാശിപ്പിക്കുന്നതിന്റെ വകഭേദമാണല്ലോ. എല്ലാ നാട്ടുകാരുടെ സംഗീതവും സപ്തസ്വരങ്ങളുടെ മേളനംതന്നെയാണെങ്കിലും മലയാളത്തിലെ പാട്ടും

തമിഴരുടെ പാട്ടും ഹിന്തുസ്ഥാനിപ്പാട്ടും ഇംഗ്ലീഷുപാട്ടും എല്ലാം അവയിലെ വാക്കിന്റെ അൎത്ഥമോ വാക്കുപോലുമോ മനസ്സിലാവാതെതന്നെ എളുപ്പത്തിൽ തിരിച്ചറിവാൻ നമുക്കു കഴിയുന്നതുമുണ്ട്. അതുകൊണ്ട് മനുഷ്യസമുദായത്തിന്റെ പരിതസ്ഥിതികളും ജീവിതക്രമത്തിനുമുള്ളവകഭേദം ആ സമുദായത്തെസ്സംബന്ധിച്ചുള്ള സകലസംഗതികളിലും ചില സ്വഭാവവിശേഷങ്ങളുണ്ടാക്കുന്നുണ്ടെന്നുള്ളതു നിൎവ്വിവാദമാണ്. മലയാളികളുടെ ആവക സ്വഭാവവിശേഷമനുസരിച്ചു മലയാളഭാഷക്കും ചില പ്രത്യേകസ്വഭാവങ്ങളുണ്ടായിട്ടുണ്ട്. വളരെച്ചുരുങ്ങിയ രീതിയിലും എന്നാൽ നല്ല തൃപ്തിയോടുകൂടിയും ജീവിതം കഴിച്ചുകൂട്ടുന്നതാണ് അടുത്തകാലംവരെയും മലയാളികൾക്കു പൊതുവായുണ്ടായിരുന്ന സമ്പ്രദായം. ഒരു പുളിങ്കറിയും ഉപ്പിലിട്ടതും മെഴുക്കുപുരട്ടിയും തൃപ്തിയുള്ള ചോറും മോരും ഉണ്ടായാൽ എത്രവലിയ മലയാളപ്രഭുവിന്റെയും ഭക്ഷണത്തിന്റെ വട്ടം സുഭിക്ഷമായി. നാലരമുഴം നീളവും രണ്ടുമുക്കാൽ വീതിയും ഉള്ള ഒരു മുണ്ടും ചെറിയ ഒരു തോൎത്തും ഉണ്ടായാൽ ഉടുപ്പിന്റെ മോടിയും സമ്പൂൎണ്ണമായി. മലയാളസ്ത്രീകളുടെ വസ്ത്രാഭരണങ്ങളും മറുനാട്ടുകാരുടേതിനോടു തട്ടിച്ചുനോക്കുമ്പോൾ എത്രയോ വളരെച്ചുരുങ്ങിയതായിട്ടാണിരുന്നിരുന്നത്. ഇങ്ങനെ കഴിയുന്നേടത്തോളം ചുരുക്കി തൃപ്തിയായി കാൎയ്യം നിൎവ്വഹിക്കുക എന്ന സ്വഭാവം മലയാളഭാഷയിലും നല്ലവണ്ണം വ്യാപിച്ചിട്ടുണ്ട്. വാക്കുകൾ, പ്രത്യയങ്ങൾ, സമാസങ്ങൾ മുതലായ ഭാഷാംശങ്ങളിലെല്ലാം എ

ത്തോളം കഴിപ്പാൻ യുക്തിയും കഴിവുമുണ്ടോ അത്രയും കഴിച്ചുംകൊണ്ടുള്ള പ്രയോഗമാണ് മലയാളഭാഷയുടെ ശൈലിക്കും സ്വഭാവത്തിന്നും അധികം യോജിച്ചിരിക്കുന്നത്. രാമൻ അച്ഛന്റെ ഗൃഹത്തിലേക്കു ചെന്നു എന്നല്ലാതെ രാമൻ തന്റെ അച്ഛന്റെ ഗൃഹത്തിലേക്കു ചെന്നു എന്നോ, അവന്റെ അച്ഛന്റെ ഗൃഹത്തിലേക്കു ചെന്നു എന്നോ മലയാളശൈലിക്കു യോജിച്ചതല്ല. തന്റെ അച്ഛന്റെ എന്നോ അവന്റെ അച്ഛന്റെ എന്നോ ചേർക്കാഞ്ഞാൽ ആരുടെ അച്ഛന്റെ ഗൃഹത്തിലേക്കാണ് രാമൻ പോയതെന്ന് ഒരു മലയാളിക്കു സംശയവും ഉണ്ടാകുന്നതല്ല. മറ്റൊരാളുടെ അച്ഛന്റെ ഗൃഹത്തിലേക്കാണ് പോയതെങ്കിൽ അതു പ്രത്യേകിച്ചു കാണിക്കണമെന്നിരിക്കെ സ്വന്തം അച്ഛന്റെയാണെങ്കിൽ അതിന്നു പ്രത്യേകം ഒരു പദവും പ്രയോഗിക്കേണ്ടതില്ലെന്നാണ് മലയാളത്തിലെ നിശ്ചയം. അതുപോലെതന്നെ ക്രിയാപദങ്ങളിലും വചനപ്രത്യയം, പുരുഷപ്രത്യയം, ലിംഗപ്രത്യയം, മുതലായത് ഓരോ ക്രിയാപദരൂപങ്ങൾക്കും വെവ്വേറെ ചേർത്ത് അവൻ വന്താൻ, അവൾ വന്താൾ, അവർ വന്താർ, നീ വന്തായ്, നീങ്കൾ വന്തീർ, നാൻ വന്തേൻ, നാങ്കൾ വന്തോം, എന്ന മാതിരിയിലോ സ ഗച്ഛതി, തൌ ഗച്ഛതഃ, തെ ഗച്ഛന്തി, ത്വം ഗച്ഛസി, യൂയം ഗച്ഛഥ, അഹം ഗച്ഛാമി, വയം ഗച്ഛാമഃ എന്നമാതിരിയിലോ പലതരം ശബ്ദരൂപങ്ങളുണ്ടാക്കീട്ടുള്ള ആഡംബരവും മലയാളഭാഷ വേണ്ടെന്നാണ് വച്ചിട്ടുള്ളത്. വന്നത് അവനോ അവളോ നീയോ ഞാ

ണോ എന്നുള്ളതെല്ലാം ആ ക്രിയയുടെ കൎത്താവിനെക്കാണിക്കുന്ന അവൻ, അവർ, മുതലായ പദങ്ങൾകൊണ്ടു തന്നെ അറിയാമെന്നിരിക്കെ, ക്രിയാപദത്തിൽ ആ സംഗതികാണിപ്പാൻ മറെറാരടയാളവുംകൂടി ചേൎക്കുന്നത് അധികച്ചെലവായതിനാൽ ആവശ്യമില്ലെന്നും അവൻ വന്നു, അവൾ വന്നു, അവർ വന്നു, നീ വന്നു, നിങ്ങൾ വന്നു, ഞാൻ വന്നു, ഞങ്ങൾ വന്നു എന്നിങ്ങനെ എല്ലാം ഒരേ രൂപത്തിൽതന്നെ മതിയാകുന്നതാണെന്നാണ് ആ ഭാഷയുടെ പക്ഷം. അപ്രകാരംതന്നെ പ്രസംഗിച്ച ഞാൻ, വായിച്ച പുസ്തകം, അടിച്ച വടി, ഞാൻ കടം കൊടുത്ത പുള്ളി, ഇല കൊഴിഞ്ഞ മരം, താമസിച്ച സ്ഥലം എന്നിങ്ങനെ ക്രിയയുടെ കൎത്താവ്, കൎമ്മം, കരണം, സമ്പ്രദാനം, അപാദാനം, അധികരണം ഈ ആറു കാരകങ്ങളെയും, പ്രസംഗിച്ച, വായിച്ച, അടിച്ച, കൊടുത്ത, കൊഴിഞ്ഞ, താമസിച്ച എന്ന ഒരേ മാതിരി രൂപംകൊണ്ടുതന്നെ കാണിച്ചുകഴിച്ചുകൂട്ടുവാൻ മലയാളഭാഷക്കു സാധിക്കുന്നുണ്ട്. സംസ്കൃതം, ഇംഗ്ലീഷ്, മുതലായ ഭാഷകളിലെക്ക് ഈ വക വാചകങ്ങൾ മാറുമ്പോൾ ഓരോകാരകങ്ങളെയും കാണിപ്പാൻ ഓരോരോ പ്രത്യേകരൂപങ്ങൾ വേണ്ടിവരുന്നതു നോക്കിയാൽതന്നെ ഈ വിഷയത്തിൽ മലയാളം നേടീട്ടുള്ള ലാഭം പ്രത്യക്ഷപ്പെടുന്നതാണല്ലൊ. രണ്ടോ പരമാവധി മൂന്നോ അല്ലാതെ അതിലധികം പദങ്ങൾ ചേൎത്തു സമാസിക്കുന്നതും മലയാളത്തിന്റെ ഒതുങ്ങിയ സ്വഭാവത്തിനു രുചിക്കുന്നതല്ല. ‘വൃക്ഷശാഖാഗ്രമൂലം’ എന്നതുപോലെ ‘മരക്കൊമ്പുതലയില’

എന്നോ 'ശിരഃകണ്ഠപാണിപാദം' എന്നതുപോലെ 'തലകഴുത്തുകൈകാൽ' എന്നോ പ്രയോഗിച്ചാൽ മലയാളഭാഷാദേവിക്കു തീർച്ചയായും മനം പുരട്ടുന്നതാണ്. ആകപ്പാടെ വലിയ ആഡംബരങ്ങളൊന്നും കൂടാതെ അത്യാവശ്യമായ മോടികൊണ്ടുമാത്രം ഭംഗിയായി കഴിച്ചുകൂട്ടുന്ന നിലയിലാണ് മലയാളഭാഷയുടെ സ്വഭാവം ഇരിക്കുന്നതെന്നു ചുരുക്കത്തിൽ പറയാം. ഇനി മലയാളത്തിന്റെ ഉച്ചാരണരീതി നോക്കുകയാണെങ്കിൽ അതും ഈ ഒതുങ്ങിയ സ്വഭാവത്തിന്നു വ്യതിക്രമം അനുഗുണമായിത്തന്നെയാണിരിക്കുന്നത്. എങ്ങിനെയെന്നാൽ എല്ലാഭാഷകളുടേയും ഉച്ചാരണത്തിന്റെ രീതി ഒരേവിധത്തിലായിരിക്കയില്ല. ഓരോന്നിന്നും സ്വഭാവസിദ്ധമായി ഓരോപ്രത്യേക രീതി ഉണ്ടായിരിക്കും. ഈ രീതി ശരിയാവാത്തതുകൊണ്ടാണ് മലയാളികളല്ലാത്തവർ മലയാളഭാഷ സംസാരിക്കുന്നതുകേൾക്കുമ്പോൾതന്നെ അയാൾ മലയാളിയല്ലെന്നു നമുക്കു മനസ്സിലാകുന്നതും അതിനെക്കുറിച്ചു നമുക്കു ഹാസ്യമോ ഒരു വല്ലായ്മയോ ഒക്കെ തോന്നിപ്പോകുന്നതും. ഇംഗ്ലീഷുകാരല്ലാത്തവർ ആ ഭാഷ പഠിച്ചു സംസാരിക്കുന്നതു കേൾക്കുമ്പോൾ ഇംഗ്ലീഷുകാർക്കു തോന്നുന്ന വല്ലായ്മക്കും കാരണം ആ ഭാഷക്കു സ്വഭാവസിദ്ധമായ ഉച്ചാരണരീതി വരാതിരിക്കുന്നതുതന്നെയാണ്. അതിൽ പ്രായേണ പരിശ്രമം കുറഞ്ഞവരും, പ്രയത്നം കുറച്ചു നയംകൊണ്ടു കാര്യംനേടാൻ നോക്കുന്നവരും സഹനശീലന്മാരുമായ ജനങ്ങൾ അധികമായുള്ള ജനസമുദായത്തിന്റെ ഭാഷ ഉച്ചാരണത്തിൽ വേ

ഗം കുറഞ്ഞും അതുനിമിത്തം ആ ഭാഷയിൽ ഉറപ്പിച്ചുച്ചരിക്കേണ്ട കൂട്ടക്ഷരങ്ങളും അതിഖരഘോഷാക്ഷരങ്ങളും മററും വളരെക്കുറവായും താലവ്യാക്ഷരങ്ങൾക്കു പ്രാധാന്യം കൂടിയും ആകപ്പാടെ ഒരു പതിഞ്ഞ മട്ടാണെന്നു പറയാവുന്ന തരത്തിലും ഉള്ള രീതിയിലായിരിക്കും. ആവലാതി പറഞ്ഞു കരയുന്നതിനും ശൃംഗാരിക്കുന്നതിനും ഈ വക ഭാഷ വളരെയധികം യോജിച്ചതാണ്. ഉത്സാഹപ്രധാനന്മാരും സ്വപ്രയത്നംകൊണ്ടുതന്നെ കാൎയ്യം നേടാൻ ശീലിക്കുന്നവരും ആയ ജനസമുദായത്തിന്റെ ഭാഷയുടെ ഉച്ചാരണം പ്രായേണ അക്ഷരങ്ങൾക്കു വേഗം കൂടിയും, അതിനാൽ കൂട്ടക്ഷരങ്ങളും ഘോഷാക്ഷരങ്ങളും ധാരാളം ആ ഭാഷയിൽ ഉണ്ടായിത്തീൎന്നും, എന്നാലും അക്ഷരങ്ങൾക്കു നല്ല വ്യക്തതയും ഓജസ്സും തികഞ്ഞ വിധത്തിലും ഉള്ള രീതിയിലായിരിക്കുന്നതാണ്. കോപം ധൈൎയ്യം മുതലായ വികാരങ്ങളെ പ്രത്യക്ഷപ്പെടുത്തുവാൻ ഈ വക ഭാഷക്കു പ്രത്യേകം ഒരു യോഗ്യതയുണ്ട്. സ്വാൎത്ഥപ്രധാനന്മാരും അതിനുവേണ്ടി ഏതുകൃത്യവും ചെയ്യാൻ മടിയില്ലാത്തവിധം പ്രവൃത്തിച്ചുപരിചയിച്ചവരും ഉത്സാഹികളുമായ ജനങ്ങൾ അധികമുള്ള രാജ്യക്കാരുടെ ഭാഷ ഉച്ചാരണത്തിൽ വേഗം കൂടിയും അതുനിമിത്തം കൂട്ടക്ഷരങ്ങൾ ആ ഭാഷയിൽ അധികമുണ്ടായിത്തീൎന്നതുകൊണ്ടും സ്വരതതന്നെയും അക്ഷരങ്ങളുടെ വ്യക്തത വളരെക്കുറഞ്ഞവിധത്തിലും ഉള്ള രീതിയിലായിരിക്കും. ഓരോരോ ഭാഷകളുടെ ഉച്ചാരണസമ്പ്രദായം സൂക്ഷിച്ചു പരിശോധിച്ചാൽ ഇതെല്ലാം അറിയാ

വുന്നതാണ്. ഒരോ ജനസമുദായത്തിന്റെ ഈ വക സ്വഭാവവിശേഷങ്ങൾക്കുള്ള താരതമ്യമനുസരിച്ച് അവരുടെ ഭാഷകൾക്കുണ്ടാകുന്ന ഉച്ചാരണസ്വഭാവത്തിനും തരംപോലെ താരതമ്യമുണ്ടാകുന്നതുമാണ്. ഈ മാതിരിയിലും മററുമുള്ള ചില ഭാഷാസ്വഭാവഭേദംകൊണ്ടും ഉച്ചാരണരീതിഭേദംകൊണ്ടുമാണ് ഓരോ ഭാഷകളിലും ചില 'പ്രത്യേകശൈലികൾ' എന്നു പറഞ്ഞുവരുന്നവയും മറെറാരു ഭാഷയിലേക്കു പകൎത്തുമ്പോൾ അൎത്ഥപുഷ്ടി പോരാതെ വരുന്നവയുമായ ഒരുതരം ഗുണവിശേഷങ്ങളുണ്ടായിത്തീരുന്നതും. മലയാളഭാഷയുടെ ഉച്ചാരണരീതിയാകട്ടെ സംസ്കൃതഭാഷാപ്രകൃതികൾ പലതും ചേൎന്നുകൊണ്ടു കൂട്ടക്ഷരങ്ങൾ ആ ഭാഷയിൽ സാമാന്യം വന്നുകൂടീട്ടുണ്ടെങ്കിലും ഉച്ചാരണത്തിൽ അധികം വേഗമോ ഇഴവോ കൂടാതെയും അക്ഷരങ്ങൾക്കു വ്യക്തത വേണമെങ്കിലും ഘോഷാക്ഷരങ്ങൾ ചുരുങ്ങിയും ഉള്ള മദ്ധ്യനിലയിലായിട്ടാണിരിക്കുന്നതെന്ന് മററു ചില ഭാഷകളുടെ ഉച്ചാരണസ്വഭാവങ്ങളോടു താരതമ്യപ്പെടുത്തി നോക്കിയാൽ സ്പഷ്ടമാകുന്നതുമാണ്.

## ൨. ഉൽപത്തിയും വളൎച്ചയും.

ഭാരതഭൂമിയിലെ ഭാഷകളെ ആൎയ്യഭാഷാവൎഗ്ഗം, ദ്രമിഡഭാഷാവൎഗ്ഗം ഇങ്ങനെ പൊതുവായി രണ്ടു തരത്തിൽ തിരിക്കാവുന്നതിൽ മലയാളഭാഷയുടെ ഉൽപത്തി ദ്രമിഡവൎഗ്ഗത്തിലാണെന്നുള്ളത് നിൎവ്വിവാദമായിത്തീൎച്ച

ച്ചെട്ടതാവുന്നതാണ്. എന്തുകൊണ്ടെന്നാൽ—ഓരോരോ ഭാഷകളിലുള്ള നാമശബ്ദരൂപങ്ങൾക്കും ക്രിയാശബ്ദരൂപങ്ങൾക്കും പ്രകൃതി, പ്രത്യയം ഇങ്ങനെ രണ്ടംശങ്ങളുള്ളതിൽ പ്രത്യയാംശത്തിനുള്ള രൂപത്തിന്റെ വ്യത്യാസമനുസരിച്ചും സർവ്വനാമശബ്ദങ്ങളുടെ രൂപഭേദമനുസരിച്ചുമാണ് ഭാഷകൾക്കു വ്യത്യാസമുണ്ടായിത്തീരുന്നത്. രാമസ്യ, രാമന്റെ എന്ന രണ്ടു ശബ്ദങ്ങളിലും പ്രകൃതിഭാഗം 'രാമ' എന്ന ഒന്നുതന്നെയാണെങ്കിലും 'സ്യ' എന്ന പ്രത്യയമായാൽ അതു സംസ്കൃതഭാഷയും 'ന്റെ' എന്നാണ് പ്രത്യയമെങ്കിൽ അതു മലയാളഭാഷയുമാകുന്നതു നോക്കുക. അതുപോലെതന്നെ സർവ്വനാമങ്ങളിലും സഃ, ഏഷഃ എന്നെല്ലാമാണ് ശബ്ദരൂപമെങ്കിൽ അതു സംസ്കൃതം; അവൻ, ഇവൻ എന്നാണെങ്കിൽ അതു മലയാളം; ഭവതി എന്നാണ് ക്രിയാപദമെങ്കിൽ അതു സംസ്കൃതം; ഭവിക്കുന്നു എന്നാണെങ്കിൽ മലയാളം; ഇങ്ങനെയാണല്ലോ വ്യവസ്ഥയുള്ളത്. നാമങ്ങളുടെയും ക്രിയകളുടെയും പ്രകൃതിഭാഗം ഒരു ഭാഷയിൽനിന്ന് മറെറാരു ഭാഷയിലേക്കു തൽഭവരീതിയിലോ തൽസമരീതിയിലോ ആവശ്യംപോലെ സ്വീകരിക്കാവുന്നതാണ്. ഭിക്ഷ, പിച്ചു; ഛുരിക, ചുരിക; ഫലം, പഴം എന്നിവക അനേകം വാക്കുകൾ ഈ മാതിരിയിലാണ് മലയാളത്തിലും മററും വന്നിട്ടുള്ളതും. അങ്ങനെ ഒരു ഭാഷയിൽനിന്നു മറെറാരു ഭാഷയിലേക്കു പദപ്രകൃതിഭാഗം സ്വീകരിക്കേണ്ടതു ചിലപ്പോൾ അത്യാവശ്യമായി വരികയും ചെയ്യും. പെൻസിൽ എന്ന പദപ്രകൃതി സ്വീകരിച്ച്

പെൻസിൽകൊണ്ട്, പെൻസിലിൻെറ എന്നെല്ലാം മലയാളപ്രത്യയം ചേൎത്ത് അതു മലയാളപദമാക്കുകയല്ലാതെ ഈയെഴുത്താണി എന്നോ സീസലേഖിനി എന്നോ തൎജ്ജമചെയ്തു ചേൎത്താൽ അൎത്ഥം മനസ്സിലാവാൻ പ്രയാസവുമാണ്. അങ്ങനെ തൎജ്ജമ ചെയ്യേണ്ട ആവശ്യവുമില്ല. എന്നാൽ പ്രകൃതിഭാഗമല്ലാതെ ഒരു ഭാഷയിലെ പ്രത്യയാംശം ഒരിക്കലും മറെറാരു ഭാഷയിലേക്കു സ്വീകരിച്ചു ചേൎക്കാവുന്നതല്ല. ചേൎത്താൽ ചേരുകയുമില്ല. അന്യഭാഷാപ്രത്യയത്തോടുകൂടി പ്രയോഗിക്കുന്നത് എപ്പോഴും ആ അന്യഭാഷാശബ്ദമായിത്തന്നെയിരിക്കയേയുള്ളു. അതുകൊണ്ടാണ് 'ഒരു കഥ കഥയാമി ഞാനിദാനീം' എന്നതിലെ കഥയാമി, ഇദാനീം എന്ന ശബ്ദങ്ങൾ മലയാളവാക്കുകളുടെ കൂട്ടത്തിൽ പ്രയോഗിച്ചിട്ടും സംസ്കൃതശബ്ദങ്ങളായിത്തന്നെയിരിക്കുന്നത്. ഇത്രയുംകൊണ്ടുതന്നെ ഭാഷകളുടെ ഭേദത്തെ നിയമിക്കുന്നത് പ്രധാനമായി പ്രത്യയാംശങ്ങളാണെന്നു സ്പഷ്ടമായല്ലൊ. അതുപോലെതന്നെ പ്രത്യയങ്ങളുടെ സ്വഭാവഭേദം അല്ലെങ്കിൽ ജാതിഭേദമാണ് ഭാഷകളുടെ വൎഗ്ഗഭേദത്തിൻെറ നിയാമകമായിരിക്കുന്നത്. ചരിതങ്ങളിൽ, ചരിതമുലലൊ ചരിതംഗളൊൾ, എന്ന മാതിരിയിൽ ലിംഗവചനവിഭക്തിപ്രത്യയങ്ങൾ ഒന്നിനൊന്നു ശ്ലേഷ്യമായി ചേൎത്തു പ്രയോഗിക്കുന്ന സ്വഭാവം ദ്രമിഡവൎഗ്ഗത്തിൽപ്പെട്ട ഭാഷകൾക്കുള്ള പ്രത്യേകസ്വഭാവമാണ്. എന്നുവച്ചാൽ ചരിതങ്ങളിൽ എന്ന മലയാളപദത്തിൽ 'ചരിത' എന്ന പ്രകൃതിക്കുമേൽ 'മ്' എന്ന നപുംസക

ലിംഗപ്രത്യയം, അതിന്മേൽ 'കൾ' എന്ന ബഹുവചനപ്രത്യയം, പിന്നെ 'ഇൽ' എന്ന സപ്തമീപ്രത്യയം ഇങ്ങനെ ക്രമത്തിലാണു് ചേർത്തിട്ടുള്ളതു്. 'ചരിത്രമുലലൊ' എന്ന തെലുങ്കുവാക്കിലും 'ചരിതംഗളൊളം' എന്ന കൎണ്ണാടകവാക്കിലും മേൽപ്രകാരം മു, ല, ലൊ എന്നും മററുമുള്ള ലിംഗവചനവിഭക്തിപ്രത്യയങ്ങൾ ക്രമത്തിൽ ഒന്നിന്മേൽ ഒന്നായി ചേർത്തിരിക്കുന്നു. ആൎയ്യവൎഗ്ഗത്തിൽപ്പെട്ട ഭാഷകൾക്കൊക്കെ 'ചരിതേഷു' എന്ന സംസ്കൃതത്തിൽ കാണുന്ന മാതിരിയിൽ ലിംഗവചനവിഭക്തികൾക്കെല്ലാംകൂടി 'ഷു' എന്ന ഒരു പ്രത്യയം മാത്രമാണുള്ളതു്. ഈ പ്രകാരംതന്നെ ദ്രാവിഡവൎഗ്ഗത്തിൽച്ചേൎന്ന ഭാഷകളായ തെലുങ്കു്, കൎണ്ണാടകം, തമിഴ് എന്നീ ഭാഷകളിലും മലയാളഭാഷയിലും ഭാഷാഭേദനിയാമകങ്ങളായ പ്രത്യയങ്ങൾ പലതിന്നും സൎവ്വനാമശബ്ദങ്ങൾക്കും പരസ്പരസാദൃശ്യം സ്പഷ്ടമായിക്കാണുന്നുണ്ടെന്നുള്ള സംഗതിയും മലയാളം ദ്രാവിഡഭാഷാവൎഗ്ഗത്തിൽ ചേൎന്നതാണെന്നു തെളിയിക്കുന്നുണ്ടു്. നോക്കുക:— ഞാൻ, യാൻ, നാനു, നേനു എന്ന ഉത്തമപുരുഷസൎവ്വനാമങ്ങൾക്കും അവനു്, അവനുകു്, അവനിഗെ, ആയനകു എന്ന പ്രഥമപുരുഷനാമങ്ങൾക്കും അതിന്റെ വിഭക്തിപ്രത്യയങ്ങൾക്കും അവൾക്കു്, അവൎക്കു്, അവളിഗെ, അവരിഗെ എന്നതിലെ വചനപ്രത്യയങ്ങൾക്കും അതു്, അദു്, അദ്ദു, അദി എന്ന നപുംസകപ്രത്യയങ്ങൾക്കും മററും പരസ്പരസാദൃശ്യം സ്പഷ്ടമാണല്ലൊ.

മേൽ വിവരിച്ചപ്രകാരം ഭാഷാഭേദനിയാമകങ്ങളായ പ്രത്യയങ്ങൾക്കും സർവ്വനാമപ്രകൃതികൾക്കും പല ഭാഷകളിലും പരസ്പരസാദൃശ്യം ഉണ്ടായിരിക്കണമെങ്കിൽത്തീൎച്ചയായും ആ ഭാഷകളെല്ലാം ഒരേ മൂലഭാഷയിൽനിന്നു പുറപ്പെട്ടവയായിരിക്കണമെന്നും ഊഹിക്കാവുന്നതാണ്. എന്തുകൊണ്ടെന്നാൽ—ഒരേ ഭാഷക്കുതന്നെ ദേശഭേദമനുസരിച്ച് കാലക്രമത്തിൽ ഉച്ചാരണഭേദങ്ങൾ വന്നുകൂടുകനിമിത്തം അതിന്റെ പ്രത്യയാംശത്തെപ്പററിയേടത്തോളവും ഓരോരോ ദേശങ്ങളിലെ ഉച്ചാരണത്തിന് അനുരൂപമായി മാററം വന്നുപോയതാണെന്നു കരുതുകയല്ലാതെ ആ വക പ്രത്യയങ്ങളിൽക്കാണുന്ന പരസ്പരസാദൃശ്യം ഉണ്ടാകുവാൻ മറെറാരുപപത്തിയും ഇല്ല. ഭാഷകൾക്കു ഭേദമുണ്ടാകുന്നത് പ്രത്യയങ്ങളുടെ വ്യത്യാസംകൊണ്ടായിരിക്കെ അങ്ങനെയുള്ള പ്രത്യയങ്ങൾക്ക് ഒന്നിലധികം ഭാഷകളിൽ പരസ്പരസാദൃശ്യം ഉണ്ടാകുന്നത് ആ വിധത്തിലേ സംഭവിക്കയുള്ളു. അതിനാൽ ഹിന്ദി, ബംഗാളി, ഗുജറാത്തി, മറാട്ടി, മുതലായ ആൎയ്യഭാഷാവൎഗ്ഗത്തിൽപ്പെട്ട ഭാഷകളെല്ലാം ഏതുവിധം ഒരേ ആൎയ്യമൂലഭാഷതന്നെ ദേശഭേദമനുസരിച്ച് കാലക്രമത്തിൽ മാഗധി, ശൌരസേനി തുടങ്ങിയ പല പ്രാകൃതഭാഷകളായും പിന്നെ ആ വക പ്രാകൃതഭാഷകളുടെ കാലക്രമത്തിലുള്ള പരിണാമങ്ങളായും ഇരിക്കുന്നുവോ അതുപോലെതന്നെ തെലുങ്ക്, തമിഴ്, കൎണ്ണാടകം, മലയാളം എന്നീ വക ദ്രമിഡഭാഷകളും ഒരു ദ്രമിഡ മൂലഭാഷക്കുതന്നെ കാലക്രമത്തിലുണ്ടായ പരിണാമഭേദങ്ങളായി വരുവാ

ണേതരമുള്ളു. എന്നുമാത്രമല്ല അങ്ങനെ ഒരു മൂലഭാഷ ഉണ്ടായിരുന്നുവെന്നും, ആ മൂലഭാഷക്കുണ്ടായിരുന്ന പേരാണ് തമിഴ് എന്നുള്ളതെന്നും, ഇക്കാലത്തു തമിഴ് എന്നു പറഞ്ഞുവരുന്ന ഭാഷ ആ മൂലഭാഷയുടെ പല ശാഖകളിൽ ഒന്നുമാത്രമാണെന്നും ആ ശാഖാഭാഷയെ എല്ലാ ദ്രമിഡഭാഷകളുടെയും സാമാന്യവാചകമായ 'തമിഴ്' എന്നപദംകൊണ്ടു നിർദ്ദേശിക്കുന്നത് സാമാന്യവാചകങ്ങൾക്കു വിശേഷത്തിൽ പ്രയോഗമുള്ളതനുസരിച്ചു മാത്രമാണെന്നും തെളിയിപ്പാൻ ചില ലക്ഷ്യങ്ങൾ തന്നെയുമുണ്ട്. ഒന്നാമതായി മലയാളഭാഷക്ക് 'മലനാട്ടുതമിഴെ'ന്നും കർണ്ണാടകഭാഷക്കു 'കരിനാട്ടുതമിഴെ'ന്നും ചോളപാണ്ഡ്യനാടുകളിലെ ഭാഷക്കു ചോഴതമിഴെന്നും 'പാണ്ടിതമിഴെന്നും പറഞ്ഞുവന്നിരുന്നതായി പഴയ തമിഴ്ഗ്രന്ഥങ്ങളിലും മലയാളഗ്രന്ഥങ്ങളിലും കാണുന്നതുകൊണ്ടുതന്നെ തമിഴ് എന്നത് ദ്രമിഡഭാഷകൾക്കെല്ലാം പൊതുവായ പേരാണെന്നും വിശേഷത്തെ കാണിപ്പാനാണ് 'മലനാട്ടുതമിഴ്' 'കരിനാട്ടുതമിഴ്' എന്നാട്ടിൽ ഓരോ വിശേഷണം ചേർത്തു പറയുന്നതെന്നും ഉള്ളതു സ്പഷ്ടമാണ്. അങ്ങനെ പലഭാഷകൾക്കും പൊതുവായി തമിഴ് എന്നു പറയുന്നതു ശരിയാകണമെങ്കിൽ ആ ഭാഷകളെല്ലാം ഒരു മൂലഭാഷയുടെ പിരിവുകളാണെന്നും മൂലഭാഷക്കുണ്ടായിരുന്ന പേർകൊണ്ടുതന്നെ അതിന്റെ ശാഖാഭാഷകളെയും ആദ്യത്തിൽ വ്യവഹരിച്ചുവന്നതാണെന്നും തീർച്ചപ്പെടുത്തുകയും വേണം. രണ്ടാമത് ഈ ഭാഷകളെ എല്ലാം

സാമാന്യമായി മാത്രം നിർദ്ദേശിക്കുമ്പോൾ യാതൊരു വിശേഷണവും ചേർക്കാതെ എല്ലാത്തിനും തമിഴ് എന്നുതന്നെ പറഞ്ഞിരുന്നു എന്നും കാണുന്നുണ്ട്. 'തമിഴ് നാട്ടുമൈവെന്തരും വന്താർ' എന്നിങ്ങനെ ചോളം, പാണ്ഡ്യം, കേരളം, കർണ്ണാടകം, തെലുങ്ക് ഈ അഞ്ചു രാജ്യക്കാരെ തമിഴിന്റെ പ്രതിഷ്ഠാപകന്മാരായി ഗണിച്ചുംകൊണ്ടു ചെന്തമിഴ് ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളതും മലയാളഭാഷയിലെ പ്രാചീനഗ്രന്ഥങ്ങളായ 'അമരംതമിഴ്ക്കുത്ത്', നമ്പ്യാന്മാരുടെ തമിഴ്' മുതലായതിന് ആ വിധത്തിലുള്ള പേരുകൾ കാണുന്നതും ഇതിനുദാഹരണങ്ങളാണ്. 'ആട്ടപ്രകാരം' എന്ന പ്രാചീനമലയാളഗ്രന്ഥത്തിൽ 'നമ്പ്യാന്മാരുടെ തമിഴ്' എന്ന് ഇപ്പോൾ പറഞ്ഞുവരുന്ന മലയാളഭാഷാഗ്രന്ഥത്തെപ്പററി "ഭംഗിക്കായ്'തമിഴ് ചേർത്ത പുസ്തകവും കയ്ക്കൊണ്ടു" എന്നിങ്ങനെ വെറും തമിഴ്ശബ്ദംകൊണ്ടു നിർദ്ദേശിച്ചുകാണുന്നതും, നിരണം കവികളിൽ ഒരാളായ രാമപ്പണിക്കരുടെ ബ്രഹ്മാണ്ഡപുരാണത്തിൽ, "ശ്രീ വേദവ്യാസമഹർഷി അരുളിച്ചെയ്ത ബ്രഹ്മാണ്ഡപുരാണത്തിൽ മദ്ധ്യമഭാഗമായ ഇതു ഞാൻ തമിഴായ്ക്കൊണ്ടറിയിക്കുന്നേൻ" എന്നിങ്ങനെ മലയാളഭാഷയെ തമിഴ്ശബ്ദംകൊണ്ടു നിർദ്ദേശിച്ചിട്ടുള്ളതും അതുപോലെ മററു പലതും ഈ സംഗതിക്കുള്ള തെളിവുകളിൽ ഉൾപ്പെടുന്നവയുമാണ്. 'തൊല്കാപ്പിയം' എന്ന അതിപ്രാചീനചെന്തമിഴ് ഗ്രന്ഥത്തിൽപ്പോലും തമിഴ്നാട്ടിനെ 'ചെന്തമിഴ്നാടെ'ന്നും 'കൊടുന്തമിഴ്നാടെ'ന്നും രണ്ടു വക

യായി തിരിച്ചുപ്രതിപാദിച്ചിട്ടുള്ളതിൽ നിന്നുതന്നെ അക്കാലത്ത് 'തമിഴ്' എന്ന സാമാന്യവാചകശബ്ദംകൊണ്ടാണ് എല്ലാ ദ്രമിഡഭാഷകളെയും നിർദ്ദേശിച്ചുവന്നിരുന്നതെന്നു സ്പഷ്ടമാകുന്നുണ്ട്. 'ലീലാതിലകം' എന്ന പ്രാചീനഗ്രന്ഥകാരനാകട്ടെ മണിപ്രവാളലക്ഷണപ്രസ്താവത്തിൽ മലയാളഭാഷയും സംസ്കൃതവും കൂട്ടിച്ചേർത്തുണ്ടാക്കിയ കാവ്യത്തിനാണ് 'മണിപ്രവാള'മെന്നു പറഞ്ഞുവരുന്നതെന്നുള്ളതിന്നു പ്രമാണമായി "തമിഴ് മണി, സംസ്കൃതം പവിഴം" എന്നുംമററും പല പ്രയോഗങ്ങളും കാണിച്ച് അവയിലെ തമിഴ് ശബ്ദത്തിന് മലയാളഭാഷ എന്നാണർത്ഥമെന്നും തമിഴ് എന്നത് ദ്രമിഡഭാഷകൾക്കെല്ലാം പൊതുവായപേരാണെന്നും സ്പഷ്ടമായിപ്പറഞ്ഞിട്ടുമുണ്ട്. അപ്രകാരം പൊതുവായ പേർകൊണ്ടുതന്നെ പ്രത്യേകം പ്രത്യേകം ഓരോ ശാഖാഭാഷയെയും നിർദ്ദേശിച്ചു വരുവാനിടയായതും ആ പേർ ആ ഭാഷകൾക്കെല്ലാം അടിസ്ഥാനമായ മൂലഭാഷയുടെ പേരായതുകൊണ്ടാണെന്നു നിസ്സംശയമായി തീർച്ചപ്പെടുത്താം. അതുകൊണ്ട് ആദികാലത്തു തമിഴ് എന്ന വാക്കിന് ഇക്കാലത്തെ ഭാഷ എന്ന വാക്കിന്നെന്നതുപോലെ ദ്രമിഡന്മാരുടെ ഇടയിൽ, ഒരുവൻെറ ഇംഗിതം അന്യനെ ഗ്രഹിപ്പിക്കാൻ വേണ്ടി പ്രയോഗിക്കുന്നതും ഓരോരോ അർത്ഥത്തിൽ സങ്കേതം സിദ്ധിച്ചിട്ടുള്ളതുമായ വർണ്ണാത്മകശബ്ദം എന്നു മാത്രം അർത്ഥമായിരുന്നുവെന്നും കരുതാവുന്നതാണ്. എന്നുവെച്ചാൽ ഇക്കാലത്ത് നാം ഭാഷ എന്നു പറയുന്നതിന്നുപകരമായി ആദികാലത്ത് ദ്രമിഡ

ന്മാരെല്ലാം പറഞ്ഞുവന്നിരുന്നവാക്കാണ് 'തമിഠം'എന്ന ശബ്ദമെന്നും ആ ശബ്ദം കൊണ്ടാണ് അന്നത്തെ ദ്രമിഡ ജനങ്ങഠംക്കെല്ലാംകൂടിയുള്ള ഭാഷയായ മൂലദ്രമിഡഭാഷ യെ അവർ നിർദ്ദേശിച്ചിരുന്നതെന്നും കരുതാമെന്നു സാരം. എന്നു തന്നെയുമല്ല, സൂക്ഷ്മം നോക്കുമ്പോഠം ദ്രമിഡം എന്ന വാക്കുതന്നെ ആര്യഭാഷക്കാർ തമിഠം എന്നതിനു പകരമായി പ്രയോഗിച്ചിരുന്നതും തമിഠം ശബ്ദത്തെത്തന്നെ അവരുടെ ഭാഷയിലേക്കു തദ്ഭവരീതി യിൽ സ്വീകരിച്ചുണ്ടാക്കിയതുമായ പദമാണെന്നും വി ചാരിക്കേണ്ടതായിരിക്കുന്നതുമുണ്ട്. എങ്ങനെ എന്നാൽ തമിഠം, തമിള, ദമിള, ദമിഡ, ദ്രമിഡ ഈ വിധത്തി ലാണ് തമിഠം ശബ്ദം ദ്രമിഡശബ്ദമായിത്തീർന്ന വഴി എ ന്നു യുക്തിയുക്തമായി ഊഹിക്കാവുന്നതാണ്. 'ഴ'കാ രാന്തമായ തമിഠംശബ്ദത്തെ മാതൃകാവർണ്ണമാലയിൽ 'ഴ' കാരമില്ലാത്ത ആര്യഭാഷക്കാർക്ക് അതിലെ 'ഴ'കാരത്തി ൻെറ സ്ഥാനത്ത് ആ വർണ്ണത്തോടടുപ്പമുള്ള 'ള'കാരമാ യി മാററി തമിള് എന്നു 'ള'കാരാന്തമാക്കി എടുക്കേണ്ട ത് അത്യാവശ്യമാണ്. അതുകൊണ്ടുതന്നെയാണ് ദ്രമി ഡഭാഷയിലെ ചോഴശബ്ദത്തെ ആര്യഭാഷയിലേക്കു 'ചോള'ശബ്ദമാക്കി മാററി എടുത്തിട്ടുള്ളതും. മാതൃകാ വർണ്ണമാലയിൽ നിന്നു ഴകാരത്തെ പിൽക്കാലത്തു വേ ണ്ടെന്നുവച്ച് നവീന കർണ്ണാടകഭാഷക്കാർ വാഴ എന്ന ർത്ഥമായ 'വാഴെ' എന്ന ശബ്ദത്തെ 'വാളെ' എന്നാക്കി ത്തീർത്തതും ആ രീതി അനുസരിച്ചുതന്നെയാണ്. ഇങ്ങ നെ ഴകാരാന്തമായ തമിഠംശബ്ദത്തെ ളകാരാന്തമാക്കി

യതുകൊണ്ടു മാത്രവും ആൎയ്യഭാഷക്കാൎക്ക് ആ ശബ്ദം പ്രയോഗത്തിൽ വരുത്തുവാൻ തക്ക സ്ഥിതിയിലായിക്കഴിഞ്ഞിട്ടില്ല. അതുകൊണ്ട് 'ഴ'കാരാന്തമാക്കി എടുത്ത തമിഠം ശബ്ദത്തെ ഒടുവിൽ ഒരു അകാരവും കൂട്ടിച്ചേൎത്ത് 'തമിഴ'എന്നിങ്ങനെ അകാരാന്തമാക്കി പ്രയോഗാൎഹമായ രൂപം ഉണ്ടാക്കിത്തീൎക്കേണ്ടതും ആ ഭാഷക്കാൎക്ക് അത്യാവശ്യം തന്നെയാണ്. ഈ യുക്തിപ്രകാരം തന്നെയാണ് ക, ട, ത, പ, സ എന്നീ വക വൎണ്ണങ്ങളിൽ അവസാനിക്കുന്ന ശബ്ദരൂപം ദ്രമിഡഭാഷക്കാൎക്കില്ലാത്തതിനാൽ ആ വൎണ്ണങ്ങളിൽ അവസാനിക്കുന്ന വാക്, ഷട്, മഹത്, കകുപ്, തപസ്, മുതലായ ആൎയ്യഭാഷാശബ്ദങ്ങളെ ഒടുവിൽ ഒരു സംവൃതസ്വരം ചേൎത്തും പ്രയോഗാൎഹമാക്കിത്തീൎക്കാൻ വേണ്ട മററു മാററങ്ങഠം വരുത്തിയും വാക്ക്, ഷട്ട്, മഹത്ത്, കകുപ്പ്, തപസ്സ് എന്നെല്ലാമുള്ള മാതിരിയിലാക്കി ദ്രമിഡഭാഷക്കാരായ നമ്മഠം സ്വീകരിച്ചുവരുന്നതും. ഇങ്ങനെ തമിഠം ശബ്ദത്തെ ആൎയ്യഭാഷയിലേക്ക് എടുക്കുമ്പോഠം 'തമിള' എന്നുവരെയുള്ള മാററം വരുത്തേണ്ടത് ആ ഭാഷക്കാൎക്ക് അത്യാവശ്യമായിട്ടുള്ളതാണെന്നായല്ലൊ. തമിള ശബ്ദം ദമിള ശബ്ദമായിത്തീൎന്നത് ഖരാക്ഷരമായ തകാരത്തെ ലഘുപ്പെടുത്തി ഉച്ചരിക്കുമ്പോഠം ആ ഖരത്തിന്റെ മൃദ്വക്ഷരമായ ദകാരമായിമാററുന്ന സമ്പ്രദായമനുസരിച്ച സംസ്കൃതത്തിൽ മഹത്, മഹദ്, ജഗത്, ജഗദ് എന്നീവക ഈരണ്ടു ശബ്ദരൂപങ്ങളുണ്ടായതുപോലെ കാലക്രമത്തിൽ വന്നുകൂടിയ ഉച്ചാരണഭേദം വഴിക്കാ

യിരിക്കണം. തെലുങ്കുഭാഷയിൽ ഖരാക്ഷരങ്ങളായ ക, ച, ട, ത, പ, ങ്ങൾക്ക് പകരം പലേടത്തും മൃദ്വക്ഷരങ്ങളായ ഗ, ജ, ഡ, ദ, ബ, ങ്ങൾ വികല്പമായി പ്രയോഗിക്കാമെന്ന നില വന്നിട്ടുള്ളതും അതിനാൽ “രാമുഡുഗതണ്ടാ ഡിരാമുഡു” എന്നിവക പ്രയോഗങ്ങൾ സുലഭങ്ങളായിത്തീർന്നതും എല്ലാം ഈ ന്യായമനുസരിച്ചാണെന്നു കാണുന്നതുമുണ്ട്. അതിനാൽ തെലുങ്കുഭാഷ വഴിയായിട്ടാണ് തമിഴ് പദം ആര്യഭാഷയിലേക്ക് പോയതെന്നു കരുതുന്നതു ദേശസ്ഥിതി അനുസരിച്ചു നോക്കുമ്പോൾ നല്ലവണ്ണം യുക്തിയുക്തവും ആ പക്ഷത്തിൽ തകാരം ദകാരമായിമാറിയത് ആ മാർഗ്ഗമധ്യത്തിൽ വെച്ചാണെന്നു വരുന്നതു വളരെ സംഗതവുമായിരിക്കുന്നതാണല്ലോ. ദമിള ശബ്ദം പിന്നെ ദമിഡശബ്ദമായിത്തീർന്നതാകട്ടെ ആര്യഭാഷയിലെ ഋഗ്വേദം മുതലായ അതിപ്രാചീനഗ്രന്ഥങ്ങളിൽ ‘ഈളേ’ എന്നും ‘ജളു’ എന്നും മററും കാണുന്ന ശബ്ദങ്ങളിലെ ളകാരത്തിന്റെ സ്ഥാനത്ത് പിൽക്കാലത്തുണ്ടായ സംസ്കൃതഗ്രന്ഥങ്ങളിൽ ഡകാരമായി ‘ഈഡേ’ ‘ജഡ’ എന്നെല്ലാമായിത്തീർന്ന രീതി അനുസരിച്ചാണ്. എന്നുവെച്ചാൽ ആര്യഭാഷയിൽ ആദികാലത്ത് ളകാരമായിരുന്നതു പലതും പിൽക്കാലത്ത് ഡകാരമായി മാറിയ കൂട്ടത്തിൽ ആ ‘ദമിള’ശബ്ദവും ഉൾപ്പെട്ടതുകൊണ്ടാണെന്നർത്ഥം. അങ്ങനെയുണ്ടായ ളകാരഡകാരങ്ങളുടെ മാററം കാരണം “ഡ, ള, ങ്ങൾക്ക് ഭേദമില്ല. രണ്ടും ഒന്നാണ്” എന്നൊരു നിയമവും ആര്യഭാഷയിൽ സ്വീകരിപ്പാനിടയായിട്ടുണ്ട്. പിന്നെ ദമിഡ ശബ്ദം ദ്രമിഡമാ

യത് രണ്ടു ഊഷ്മാക്ഷരങ്ങൾ അടുത്തടുത്തുച്ചരിക്കുമ്പോഴുണ്ടാകുന്ന അസൌകര്യവും സ്വതെ കൂട്ടക്ഷരങ്ങൾ നിറഞ്ഞിട്ടുള്ള സംസ്കൃതഭാഷക്കു കൂട്ടക്ഷരങ്ങൾ ഉണ്ടാകുവാൻ സ്വഭാവസിദ്ധമായിട്ടുതന്നെയുള്ള വാസനാഭേദവും നിമിത്തമായിരിക്കണം. അല്ലെങ്കിൽ മതിരാശി, തിരുവനന്തപുരം, കൊല്ലം മുതലായ വാക്കുകൾ മദ്രാസ്, ട്രിവൺഡ്രം, ക്വയിലോൺ എന്നെല്ലാമാക്കി ആംഗലഭാഷയിലേക്കെടുത്തതുപോലെ ദമിഡശബ്ദത്തെ ദ്രമിഡ എന്നും കൂടിമാററിഎടുത്തത് പെരുമാറിയാലേ സംസ്കൃതഭാഷയുടെ നിലക്കു യോജിപ്പു മതിയാകയുള്ളു എന്നു കരുതി മനഃപൂർവ്വം ചെയ്തിട്ടുള്ളതായിരിക്കണം. വളരെ പ്രാചീനമല്ലാത്ത സംസ്കൃതഗ്രന്ഥങ്ങളിൽപ്പോലും 'ദ്രമിഡ' എന്നായിരുന്ന ശബ്ദം വളരെ അടുത്ത കാലത്താണ് ദ്രവിഡശബ്ദമായി മാറീട്ടുള്ളത്. ആ മാററം സംസ്കൃതംപഠിച്ചിട്ടുള്ള ദ്രമിഡഭാഷക്കാർ വഴിക്കു ദ്രമിഡഭാഷക്കാർക്ക് മകാരത്തെ അതിനെക്കാൾ കുറേക്കൂടി ശിഥിലോച്ചാരണമായ വകാരമാക്കാനുള്ള വാസനയനുസരിച്ചുമാണ് വന്നുകൂട്ടീട്ടുള്ളതും. പിന്നെ ആ ദ്രമിഡശബ്ദത്തെ 'തിരവിടം' എന്നാക്കി ചെന്തമിഴ്ഭാഷയായ ഇപ്പോഴത്തെ തമിഴ്ഭാഷയിലേക്കു വീണ്ടും എടുത്തിരിക്കുന്നതാകട്ടെ അന്യൻ കടം വാങ്ങി കൈവശപ്പെടുത്തി ചില രൂപമാററങ്ങളും ചെയ്തു പെരുമാറുന്ന സ്വന്തം മുതലാണ് അത് എന്നുള്ള സംഗതി അറിയാതെ പററിപ്പോയിട്ടുള്ളതുമാണ്.

ഇത്രയും കൊണ്ടു തമിഴ് എന്നത് ഇക്കാലത്തെ ദ്രമിഡവർഗ്ഗഭാഷകൾക്കെല്ലാം അടിസ്ഥാനമായിട്ടുണ്ടായി

ന്നു മൂലദ്രമിഡഭാഷക്കുള്ള പേരായിരുന്നു എന്നും ആ മൂലഭാഷയുടെ ഒരു ശാഖ മാത്രമായ ചോളപാണ്ഡ്യദേശഭാഷയെ ഇക്കാലത്ത് തമിഴ്ശബ്ദം കൊണ്ടു നിർദ്ദേശിച്ചുവരുന്നത് യദുവംശത്തിൽച്ചേർന്ന ശ്രീകൃഷ്ണൻ മുതലായ ഓരോരുത്തൎക്കും പ്രത്യേകം 'യാദവൻ' എന്നു പറഞ്ഞുവരുന്നതുപോലെ സാമാന്യാൎത്ഥകമായ ശബ്ദത്തെ വിശേഷാൎത്ഥത്തിൽ പ്രയോഗിച്ചുവരാറുള്ളതനുസരിച്ചാണെന്നും സിദ്ധമായല്ലോ. മൂലദ്രമിഡഭാഷയായ ആ മൂത്തമിഴിന് ദേശഭേദമനുസരിച്ചു സംഭാഷണത്തിലും മറ്റും അല്പാല്പമായ വ്യത്യാസം വന്നുകൂടി വളരെക്കാലംകൊണ്ടു പല ശാഖകളും ഉണ്ടായിത്തീരാനിടവന്നിട്ടുണ്ട്.

## ൩. ഒരു ഭാഷ പലതായിപ്പിരിയുന്ന വഴികൾ.

ഓരോരോ മൂല ഭാഷകൾ കാലക്രമത്തിൽ മേൽപ്പറഞ്ഞ പ്രകാരം പല ശാഖകളായിപ്പിരിയുന്നതിനുള്ള പ്രധാന കാരണങ്ങളാകട്ടെ ജനവാസത്തിനു സൌകൎയ്യമില്ലാത്ത വലിയ മലകൾകൊണ്ടോ മരുഭൂമികൊണ്ടോ നടുവിൽ ഒരു വിഭിന്ന ജനസമുദായം വന്നുകൂടി സ്ഥിരവാസം ചെയ്യുകകൊണ്ടോ മറ്റോ പരസ്പരം വേർതിരിഞ്ഞിരിക്കുന്ന ദേശങ്ങളിൽ വേറെ വേറെ രാജാക്കന്മാരായിത്തീൎന്ന് അതേ നിലയിൽത്തന്നെ കുറെക്കാലം കഴിഞ്ഞുകൂടുക, അങ്ങനെ തിരിഞ്ഞിട്ടുള്ള പ്രത്യേക

ദേശങ്ങളിൽ മററു ചില ഭാഷകളുടെ സംസൎഗ്ഗം ഉണ്ടായിത്തീരുക, അങ്ങനെ ഓരോ പ്രദേശത്തും സംസൎഗ്ഗമുണ്ടാകുന്ന അന്യഭാഷകൾതന്നെ വിഭിന്നങ്ങളായിരിക്കുക, സംസൎഗ്ഗമുണ്ടാകുന്ന അന്യഭാഷ ഒന്നാണെങ്കിൽത്തന്നെയും ആ സംസൎഗ്ഗത്തിന്ന് ഓരോ പ്രദേശങ്ങളിൽ ഏററക്കുറവുണ്ടായിത്തീരുക മുതലായവയാണ്. ഒരു സ്വദേശീയ രാജാവിൻെറ ഭരണത്തിൻകീഴിൽത്തന്നെ ഇരിക്കുന്നേടത്തോളം കാലം മേൽകാണിച്ചപ്രകാരം ചില പ്രദേശങ്ങൾ വേർതിരിഞ്ഞിരുന്നാലും രാജ്യഭരണസമ്പ്രദായത്തിൻെറ ഐക്യവും അതിന്നുള്ള ചട്ടങ്ങളുടെയും എഴുത്തുകുത്തുകളുടെയും ഭാഷാരീതിക്കുള്ള ഐക്യവും ഒരേ രാജാവിൻെറ കീഴിൽത്തന്നെ കഴിഞ്ഞുകൂടുന്ന ജനങ്ങൾ തമ്മിൽ ഉണ്ടാകുന്ന ഏകയോഗക്ഷേമബന്ധത്തിൻെറ ആധിക്യവും ആ വഴിക്ക് ദേശംകൊണ്ട് അല്പാല്പം അകന്നിരിക്കുന്നവർ തമ്മിൽപ്പോലും വന്നുകൂടുന്ന പെരുമാററത്തിൻെറ ആധിക്യവും നിമിത്തം അങ്ങിനെയുള്ള കാലം കുറെ അധികം ഉണ്ടായാൽപ്പോലും ആ രാജ്യത്തിലെ ഭാഷക്ക് ആകപ്പാടെ വലിയഭേദം ഒന്നും ഉണ്ടാകുന്നതല്ല. സാധാരണഭാഷയിൽമാത്രം ഓരോരോ ദൂരദേശങ്ങളിൽ ഇപ്പോൾ മലയാളഭാഷക്കുള്ളതുപോലെ അല്പാല്പമായി ചിലവാക്കുകൾക്കു ദേശ്യഭേദമുണ്ടായിരിക്കാമെന്നുമാത്രമേ ഉള്ളു. നേരെ മറിച്ച്, വലിയ വൎഗ്ഗഭേദമില്ലാതെ ദിക്കളും ഒരേ വൎഗ്ഗത്തിൽച്ചേൎന്നവയാണെന്നു പറയാവുന്ന വിഭിന്നഭാഷകൾ സംസാരിച്ചുവരുന്ന ജനങ്ങൾപോലും കാലക്രമത്തിൽ ഒരേ രാജാവിൻെറ ഭരണത്തിൻകീ

ഴിവായിത്തീന്ന് ആ നിലയിൽ കുറെയധികം കാലം കഴിഞ്ഞുകൂടുവാനിടവന്നാൽ അവരുടെ നാട്ടുകാക്ക് പരസ്പരം വലിയ ദൂരമില്ലെങ്കിൽ മേൽക്കാണിച്ച രണ്ടുരീതിയുടെ ഐക്യം മുതലായ കാരണങ്ങൾ വഴിക്ക് ആ വക ഭാഷകൾ തമ്മിലുണ്ടായിരുന്ന ഭേദം അല്പാല്പമായി കുറഞ്ഞുകുറഞ്ഞു വന്ന കാലക്രമത്താൽ ആ രാജ്യത്തെല്ലാംകൂടി ഐകരൂപ്യമുള്ള ഒരു ഭാഷയായിപ്പരിണമിക്കയും മുമ്പുണ്ടായിരുന്ന ചില ഭേദാംശങ്ങൾ അതാതുദേശങ്ങളിലുള്ള ദേശ്യഭേദമെന്ന നിലയിൽ ഗണിക്കത്തക്കവയായിത്തീരുകയും ചെയ്യും. പക്ഷെ അങ്ങനെ ഐകരൂപ്യമുണ്ടായിത്തീരുന്നതിന വളരെക്കാലം വേണ്ടിവരുമെന്നുമാത്രമല്ല ആ വക ഒരോ ഭാഷയിലും പറയത്തക്ക സാഹിത്യഗ്രന്ഥങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടില്ലാതിരിക്കയും വേണം. സാഹിത്യഗ്രന്ഥങ്ങളാൽ ഭാഷകൾ വ്യവസ്ഥിതങ്ങളായാൽപ്പിന്നെ അതിന്റെ ഗതിയനുസരിച്ച് ഓരോന്നുംവധിക്കയല്ലാതെ ഒരു വർഗ്ഗത്തിൽച്ചേൎന്നഭാഷകൾക്കുതന്നെയും ഒരിക്കലും ഐകരൂപ്യമുണ്ടായിത്തീരുന്നതല്ല. ഭാഷകൾ പിരിഞ്ഞു പല ശാഖകളായിത്തീരുന്നതിന്നും തമ്മിൽ ഇണങ്ങിയോജിക്കുന്നതിന്നും ഉള്ള ഈ വക കാരണങ്ങളനുസരിച്ചുനോക്കുമ്പോൾ ദ്രമിഡമൂലഭാഷയായ പുരാതനമിരം ഒരു കാലത്ത് ദ്രമിഡദേശങ്ങളിലെല്ലാം സാമാന്യമായി വ്യാപിച്ചു പെരുമാറിയിരുന്ന ഒരു ഭാഷയായിരുന്നുവെന്നും അക്കാലത്ത് ആ ഭാഷക്കു ദേശഭേദം കൊണ്ടുണ്ടാകുന്ന ചിലദേശ്യഭേദം മാത്രമേ ഉണ്ടായിരുന്നുള്ളു എന്നും ആവഴിക്കുതന്നെ ആ പുരാതന

കാലങ്ങളിൽ ദ്രമിഡദേശങ്ങളെല്ലാം ഒരേ ഭരണത്തിൻകീഴിലായിരുന്നുവെന്നും ഊഹിക്കേണ്ടതായിട്ടാണിരിക്കുന്നത്. അങ്ങനെയല്ലാത്ത പക്ഷം ദ്രമിഡശാഖാഭാഷകൾക്കു കാണുന്ന സാജാത്യത്തിനു യാതൊരുവിധത്തിലും ഉപപത്തി കിട്ടുവാൻ നിവൃത്തിയുള്ളതല്ല. അതോടുകൂടിത്തന്നെ കാലക്രമത്തിൽ ദ്രമിഡദേശങ്ങൾ ഓരോരോ പ്രത്യേകരാജാക്കന്മാരുടെ ഭരണത്തിൻകീഴിലായിത്തീൎന്നു പലരാജ്യങ്ങളായിപ്പിരിഞ്ഞതിനുശേഷമാണ് ആ മൂലഭാഷയും പലശാഖകളായിപ്പിരിഞ്ഞതെന്നും ഊഹിക്കാവുന്നതാണ്. അതിൽ ആന്ധ്രം, ചോളം, പാണ്ഡ്യം, കേരളം, കൎണ്ണാടകം എന്നിങ്ങനെ ദ്രമിഡ ഭൂഭാഗം അഞ്ചു രാജ്യങ്ങളായി അഞ്ചു രാജാക്കന്മാരുടെ കീഴിൽ വളരെക്കാലം കഴിഞ്ഞിട്ടുണ്ടെന്നുള്ളതിനു വേണ്ടെടത്തോളം സ്പഷ്ടമായ തെളിവുകൾതന്നെയുണ്ട്. പല പഴയ ചെന്തമിഴ്ഗ്രന്ഥങ്ങൾക്കും പുറമെ,

"തൈലവാന്ധ്രാംശ്ച പുണ്ഡ്രാംശ്ച
ചോളാൻ പാണ്ഡ്യാംശ്ച കേരളാൻ"
"പാണ്ഡ്യാംശ്ച ദ്രമിഡാംശ്ചൈവ
സഹിതാംശ്ചോളകേരളൈഃ"

എന്നിങ്ങനെ പ്രതിപാദിച്ചിട്ടുള്ള വാത്മീകിരാമായണം മഹാഭാരതം മുതലായ പ്രാചീനസംസ്കൃതഗ്രന്ഥങ്ങളും ആവക തെളിവുകളിൽപ്പെട്ടവയാണ്. ഏതുകാലം മുതല്ക്കാണ് ദ്രമിഡദേശങ്ങൾ അപ്രകാരം പല രാജ്യങ്ങളായിപ്പിരിഞ്ഞതെന്നുള്ളതിലേക്ക് അത്രത്തോളം പ്രബലങ്ങളായ തെളിവുകളൊന്നും കണ്ടുകിട്ടിയിട്ടില്ലെങ്കി

ലും ആ സംഗതിയും ഏകദേശം ഊഹിപ്പാൻ ചില മാൎഗ്ഗങ്ങളില്ലായ്കയില്ല. അത്രെ ദ്രമിഡരാജാക്കന്മാരിൽ കേരളത്തിലെ ആദിരാജാക്കന്മാരായിരുന്ന ചേരരാജാക്കന്മാർ മഹാബലിയുടെയും ബാണന്റെയും വംശക്കാരായിരുന്നു എന്ന് മണിമേഖല തുടങ്ങിയ ചില ചെന്തമിഴ് ഗ്രന്ഥങ്ങളാൽ കാണുന്നുണ്ട്. കേരളത്തിലെ ആദ്യനിവാസികൾക്ക് നാഗന്മാരെന്നാണ് പുരാതനകാലങ്ങളിൽ പറഞ്ഞിരുന്നതെന്നും കാണുന്നുണ്ട്. ആദികാലത്തെ ആൎയ്യന്മാർ ദ്രമിഡവൎഗ്ഗക്കാരെ ഒരുവക അസുരവൎഗ്ഗക്കാരായിട്ടുമററുമാണ് ഗണിച്ചിരുന്നതെന്നു കരുതുവാൻ തക്ക പല പ്രസ്താവങ്ങളും അവരുടെ പഴയ പുരാണാദിഗ്രന്ഥങ്ങളിൽ ഉണ്ട്. ആവക സംഗതികളും നാഗലോകത്തെപ്പററിയുള്ള അവരുടെ ചില വിവരങ്ങളും മഹാബലിക്കു കേരളത്തോടു കാണുന്ന പ്രത്യേകബന്ധവും വാമനാവതാരകഥയും എല്ലാംകൂടി യുക്തിവഴിക്കു നോക്കുമ്പോൾ മഹാബലി വളരെ പ്രബലനായ ഒരു ദ്രമിഡചക്രവൎത്തിയായിരുന്നുവെന്നും ആൎയ്യഭൂമിയെപ്പോലും ജയിച്ചു കീഴടക്കിയ അദ്ദേഹത്തെ വാമനൻ ഉപായം കൊണ്ടു തോല്പിച്ച് കേരളത്തിന്റെമാത്രം രാജാവായുള്ള നിലയിലാക്കിത്തീൎത്തുവെന്നും അദ്ദേഹത്തിന്റെ വംശക്കാരാണ് പിന്നത്തെ ചേരരാജാക്കന്മാരെന്നും പ്രാചീനചരിത്രദൃഷ്ട്യാ ഊഹിപ്പാൻ വഴിയുണ്ട്. അങ്ങനെ ദ്രമിഡദേശങ്ങൾക്കെല്ലാംകൂടി ഉണ്ടായിരുന്ന നായകൻ അതിലെ ഏതാനും ഭാഗത്തിനുമാത്രം രാജാവായിത്തീൎന്നുനിമിത്തം കാലക്രമത്തിൽ മറവു ദ്രമി

ഡദേശങ്ങളിലും ഓരോ രാജാക്കന്മാർ ഉണ്ടായിത്തീൎന്നിവെന്നു കരുതാവുന്നതാണ്. ഈ ഊഹം ശരിയാണെങ്കിൽ ആദിചേരരാജാക്കന്മാരുടെ കുലകൂടസ്ഥനാണെന്നു കാണുന്ന മഹാബലിയുടെ കാലം മുതല്ക്കാണ് മൂലദ്രമിഡഭാഷ ഓരോ ശാഖകളായി പിരിഞ്ഞു തുടങ്ങിയതെന്നു കേവലം ഒരു സാമാന്യാവധിയുടെനിലയിൽ മാത്രം നിശ്ചയിക്കാവുന്നതുമാണ്.

എന്നാൽ ചോളപാണ്ഡ്യരാജ്യങ്ങളെപ്പററിയേടത്തോളം അവ തമ്മിൽ വലിയ പൎവ്വതനിരകൊണ്ടോ മററാ വേർതിരിഞ്ഞിരിക്കുക മുതലായ സ്ഥിതിവിശേഷം കൊണ്ടുണ്ടാകുന്ന പ്രധാനകാരണമില്ലാത്തതു നിമിത്തം ആ രാജ്യങ്ങളിലെ ഭാഷക്ക് ഓരോ പ്രദേശങ്ങളിൽ ദേശ്യഭേദം കുറെ വന്നുകൂടി എന്നല്ലാതെ ഒന്നിനൊന്നു വേർതിരിഞ്ഞു നില്ക്കത്തക്ക ഭേദം സിദ്ധിക്കുവാനിടയായില്ല. ഏകദേശം ഒരേ ശാഖാഭാഷയുടെ നിലയിൽ തന്നെയാണ് അത് കാലക്രമത്തിൽ മാറി മാറിക്കൊണ്ടുവന്നത്. മലയപൎവ്വതനിരകൊണ്ട് മററു ദേശങ്ങളിൽനിന്നു തീരെ വേർതിരിഞ്ഞിരിക്കുന്ന മലയാളത്തിലെയും നീലഗിരിമുതലായ പൎവ്വതനിരകളാൽ മിക്കതും വേർതിരിഞ്ഞിരിക്കുന്ന കൎണ്ണാടകരാജ്യത്തിലെയും കിഴക്കെക്കടൽക്കരയിൽ ഏകദേശം വിന്ധ്യന്റെ കിഴക്കു ഭാഗംവരെ നീണ്ടുകിടക്കുന്ന തെലുങ്കുരാജ്യത്തിലെയും മൂലഭാഷയാകട്ടെ സ്ഥിതിവിശേഷംകൊണ്ടും മററു പല കാരണങ്ങൾകൊണ്ടും ഓരോരോ പ്രത്യേക ശാഖകളായിപ്പിരിഞ്ഞു. അപ്രകാരം പല ശാഖകളായിപ്പിരി

ത്തതിന്നുശേഷവും കുറെക്കാലത്തേക്ക് ആ ഓരോഭാഷകൾക്കും സാമാന്യമായി തമിഴ് എന്ന പേർ തന്നെയാണ് പറഞ്ഞിരുന്നതെന്ന സംഗതി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. തമിഴ് എന്ന ആ പൊതുപ്പേർ അങ്ങനെ ഓരോ ശാഖാഭാഷകൾക്കും ഉണ്ടായിരുന്നതുപേക്ഷിച്ച് തെലുങ്കനാട്ടുതമിഴ് എന്ന വിശേഷനിർദ്ദേശത്തെത്തന്നെ ചുരുക്കി തെനുങ്ക് അല്ലെങ്കിൽ തെലുങ്ക് എന്ന ദേശനാമംകൊണ്ടു മാത്രമായി ഭാഷയേയും നിർദ്ദേശിച്ചുതുടങ്ങിയത് ആദ്യത്തിൽ ആന്ധ്രദേശക്കാരായിട്ടാണ് കാണുന്നത്. അതിൽപിന്നെ കരിനാട്ടു തമിഴ്പ്പദത്തെ ചുരുക്കി കർണ്ണാടകമാക്കി ആ നാട്ടുകാരും, പിൽക്കാലത്ത് മലനാട്ടുതമിഴ് അല്ലെങ്കിൽ മലയാന്തമിഴ് എന്ന വിശേഷ നിർദ്ദേശത്തെ മലയാളമാക്കി, മലയാളികളും അവരവരുടെ ഭാഷകൾക്കുള്ള പ്രത്യേകനാമങ്ങളായി സ്വീകരിച്ചുവന്നു. ഇങ്ങനെയാണ് തമിഴ്ശാഖകളായ ഈ മൂന്നു ഭാഷകൾക്കും തെലുങ്ക്, കർണ്ണാടകം, മലയാളം എന്ന പ്രത്യേക നാമങ്ങൾ ഉണ്ടായിത്തീർന്നത്. തമിഴ് എന്ന മൂലഭാഷയുടെ മറ്റു ശാഖകൾക്കെല്ലാം അപ്രകാരം ഓരോരോ പ്രത്യേകനാമങ്ങളുണ്ടായപ്പോൾ ചോഴപാണ്ഡ്യരാജ്യങ്ങളിലെ പ്രത്യേക ശാഖക്ക് മൂലഭാഷയുടെ പേരായിരുന്ന 'തമിഴ്' എന്ന സാമാന്യനാമം തന്നെ മറ്റുശാഖകളിൽ നിന്ന് അതിനെ വേർതിരിച്ചുകാണിക്കുന്ന വിശേഷനാമമായി പര്യവസിക്കുകയും ചെയ്തു. മറ്റുള്ള ശാഖകൾക്ക് ആ വക പ്രത്യേകനാമങ്ങൾ വ്യവസ്ഥപ്പെട്ടു കഴിഞ്ഞിട്ടില്ലാതെ

മലനാട്ടുതമിഠം, കരിനാട്ടുതമിഠം, എന്ന മാതിരി സാമാന്യനാമം ചേർത്തുകൊണ്ടുതന്നെ അവ ഓരോന്നും നിർദ്ദേശിച്ചുവന്നിരുന്ന ഇടക്കാലത്താകട്ടെ, ചോള പാണ്ഡ്യശാഖയെ ചെന്തമിഠം എന്ന വിശേഷപ്പേരുകൊണ്ടുതന്നെയാണ് നിർദ്ദേശിച്ചു വന്നിരുന്നതെന്നുള്ളതിന്നു ധാരാളം തെളിവുകളുണ്ട്. അതുകൊണ്ട് ആ വഴിക്കു നോക്കുമ്പോഴും നാമൈകദേശം നാമമായിത്തീരുക എന്നന്യായമനുസരിച്ച് കരിനാടകത്തമിഠം, മലയാംതമിഠം, എന്നിവക പദങ്ങളിലെ അവസാനഭാഗം പോയി അല്പം ഒരു വ്യത്യാസവും വന്നു കർണ്ണാടകം എന്നും മലയാളം എന്നും മാത്രമായിത്തീർന്നതുപോലെ ചെന്തമിഠം എന്ന പദത്തിലെ ആദ്യഭാഗം പോയി തമിഠം എന്നുമാത്രമായിത്തീർന്നതാണെന്നും, അങ്ങനെ ആ ശാഖക്കും മൂലഭാഷയുടെ പേർമാറി ഒരു വിശേഷപ്പേർ ഉണ്ടായതിനുശേഷം വീണ്ടും യാദൃച്ഛികമായി മൂലഭാഷയുടെ പേരിൽത്തന്നെ ആ വിശേഷപ്പേരും ചെന്നവസാനിച്ചതാണെന്നും യുക്തിയുക്തമായിക്കാണ്മാൻ കഴിയുന്നതുമാണ്.

## ൯. ഭാഷ മാറുന്ന സമ്പ്രദായം.

മേൽ വിവരിച്ചപ്രകാരം ഒരു ഭാഷ പല ശാഖാഭാഷകളായി പിരിയത്തക്കവിധം ഓരോരോ മാററങ്ങൾ വന്നു കൂടുന്നതാകട്ടെ കാലക്രമത്തിലും, ആ ഭാഷ സംസാരിക്കുന്ന ജനങ്ങളിൽവെച്ച് വിദ്യാഭ്യാസംകൊണ്ടും

അധികാരപ്രാബല്യംകൊണ്ടും പ്രധാനന്മാരായിട്ടുള്ളവർ വഴിയായിട്ടുമാണ് പ്രായേണ സംഭവിക്കുന്നത്. അങ്ങനെ പ്രധാനന്മാരായിത്തീരുന്നവരുടെ വിദ്യാഭ്യാസം സ്വന്തം മാതൃഭാഷയിൽത്തന്നെ ആയിരിക്കുന്നേടത്തോളം കാലം ആ ഭാഷക്കു ഉള്ളിൽത്തട്ടത്തക്കവിധത്തിലുള്ള ഭേദഗതികൾ അത്ര എളുപ്പത്തിലൊന്നും വന്നു ചേരുന്നതല്ല. അതാതു കാലത്തെ പരിഷ്കാരഗതിയനുസരിച്ച് ആവശ്യമായി വരുന്ന അപൂർവ്വം ചില വാക്കുകൾമാത്രം നൂതന സൃഷ്ടിയായിട്ടോ അടുത്ത മറുഭാഷയിൽനിന്നു തൽഭവരീതിയിലോ തൽസമരീതിയിലോ എടുത്തതായിട്ടോ വന്നു കൂടിയേക്കാമെന്നു മാത്രമേയുള്ളൂ. മാതൃഭാഷയിലല്ലാതെ മറെറാരു ഭാഷയിലാണ് പ്രധാനപ്പെട്ടവരുടെ വിദ്യാഭ്യാസം നടത്തിവരുന്നതെങ്കിൽ അവരുടെ മാതൃഭാഷാസംഭാഷണങ്ങളിലും ആ അന്യഭാഷയിലെ വാക്കുകൾ ആദ്യം ദുർല്ലഭമായിട്ടും ഭാഷാസ്വഭാവമനുസരിച്ച് വേണ്ടിവരുന്ന ചില മാററങ്ങളോടുകൂടിയും, കാലക്രമത്തിൽ ധാരാളമായിട്ടും യാതൊരു മാററവും കൂടാതെയും കടന്നു കൂടിത്തുടങ്ങും. മലയാളഭാഷമാത്രം അറിയാവുന്ന ഒരാൾക്ക് തലക്കുത്തുണ്ടാകുന്നത് സംസ്കൃതം പഠിച്ച മലയാളിക്കു ശിരശ്ശൂലമെന്ന രൂപത്തിലാണ് പകരുന്നത്. ആംഗ്ളഭാഷ പഠിച്ച മലയാളികളിലാകട്ടെ അത് സഹിപ്പാൻ പാടില്ലാത്ത [illegible] വ്യാപിക്കുന്നു. നമ്മുടെ ചില പഴയ ലക്ഷ്യങ്ങളിൽ പറങ്കികളും, ലന്തയിലെയും ബിലാത്തിയിലെയും കമ്പിനിയാരുമായി ക്കാണുന്നവർ ഇക്കാലത്തേക്ക് പൊർച്ചുഗീസുകാരും

ഹോളണ്ടിലെയും ഇംഗ്ലണ്ടിലെയും കമ്പിനിക്കാരുമായി മാറിയിരിക്കുന്നതും ഈ വഴിക്കുതന്നെയാണ്. മേൽപ്പറഞ്ഞ പ്രകാരം ജനപ്രധാനന്മാർ ഭാഷയുടെ വേഷം മാററിത്തുടങ്ങുമ്പോൾ സാധാരണജനങ്ങൾക്കും ആ പുതിയ വേഷത്തിൽ ഭ്രമം കടന്നുകൂടുന്നത് സാധാരണയാണ്. മോടിയിലും വാക്കിലും പ്രവൃത്തിയിലും അതാതു കാലത്ത് മാന്യന്മാരാണെന്നു വച്ചിട്ടുള്ളവരെ അനുകരിക്കുന്നത് സാധാരണ ജനങ്ങളുടെ സ്വഭാവമാണല്ലൊ. ഒരു സമയം സാധാരണക്കാർ അങ്ങിനെ ഭ്രമിച്ചില്ലെങ്കിൽത്തന്നെയും സാഹിത്യാഭിവൃദ്ധിയും നാട്ടിലെ വിദ്യാഭ്യാസവും രാജ്യഭരണം സംബന്ധിച്ചുള്ള നിയമങ്ങളും എല്ലാം പ്രധാനന്മാരുടെ അധീനത്തിലാകയാൽ അവർ വരുത്തിക്കൂട്ടുന്ന മാററംവഴിക്ക് വേഷം മാറിയ ഭാഷയിൽത്തന്നെ സാധാരണജനങ്ങൾക്കും പെരുമാറേണ്ടതായിത്തീരുന്നതുമാണ്. അല്ലെങ്കിൽ, ശരിയായി സാമുദായികജീവിതം കഴിച്ചുകൂട്ടുന്നതുതന്നെ അവർക്ക് സാധിക്കാതെ വന്നേക്കും. ഇപ്രകാരം ആദ്യമായി സംഭാഷണഭാഷയിലും പിന്നെ രാജ്യഭരണം സംബന്ധിച്ചുണ്ടാകുന്ന നിയമങ്ങൾ, എഴുത്തുകുത്തുകൾ മുതലായതിലും ആ അന്യഭാഷ ധാരാളം കടന്നുകൂടിക്കഴിഞ്ഞാൽ കാലക്രമത്തിൽ മാതൃഭാഷയിലെ സാഹിത്യഗ്രന്ഥങ്ങളിലേക്കും അതു കാലെടുത്തുവച്ചുതുടങ്ങുകയായി. അങ്ങനെ കുറെ കഴിയുമ്പോൾ സംഭാഷണഭാഷക്കും സാഹിത്യഭാഷക്കും മുമ്പുണ്ടായിരുന്ന രൂപത്തിൽനിന്നു പല അംശങ്ങളും കൊഴിഞ്ഞുപോയിട്ടും പുതുതായി പല അംശങ്ങളും വന്നു

ച്ചേർന്നിട്ടും ആകപ്പാടെ ആ ഭാഷയുടെ മാതിരിക്കുതന്നെ ചില മാററങ്ങളുണ്ടായിത്തീരുകയും ചെയ്യുന്നു. ഇങ്ങനെയെല്ലാമാണ് ഒരു ഭാഷക്കു കാലക്രമംകൊണ്ടു വന്നുകൂടുന്ന മാററത്തിന്റെ സാധാരണക്രമം.

## ൩. ഭാഷയുടെ മാററത്തിനുള്ള വകഭേദം.

എന്നാൽ സംഭാഷണത്തിലും സാഹിത്യത്തിലും മേൽകാണിച്ച വിധത്തിലുള്ള മാററങ്ങൾ വന്നുകൂടുന്ന കാൎയ്യത്തിൽ ഓരോ ഭാഷയുടേയും നിലയെ അനുസരിച്ച ചില വ്യത്യാസങ്ങളുംകൂടി ഉണ്ടാകുന്നതാണ്. എങ്ങനെയെന്നാൽ—ഏതെങ്കിലും ഒരു ഭാഷക്ക് അന്യഭാഷയോടുള്ള സംസൎഗ്ഗം ധാരാളമായി ഉണ്ടാകുന്നതിനു മുമ്പിൽത്തന്നെ ആ ഭാഷയിൽ എന്നും നിലനില്ക്കത്തക്ക സാഹിത്യഗ്രന്ഥങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടുണ്ടെങ്കിൽ അതിലെ സാഹിത്യഭാഷയുടെ സ്വരൂപം മിക്കതും ആ വക ഉത്തമഗ്രന്ഥങ്ങളിലെ ഭാഷാസ്വരൂപമനുസരിച്ച വ്യവസ്ഥപ്പെട്ടിട്ടുണ്ടായിരിക്കുന്നതാണ്. പിന്നെയുണ്ടാകുന്ന സാഹിത്യങ്ങൾ ഭാഷാസ്വരൂപത്തെപ്പററിയേടത്തോളം ആ ഉത്തമഗ്രന്ഥങ്ങളിൽ കാണുന്ന രീതി അവലംബിച്ചും കൊണ്ടേ സാധാരണയായി പുറപ്പെടുകയുള്ളൂ. പദ്യസാഹിത്യത്തെപ്പററിയേടത്തോളം വിശേഷിച്ചും ആ വിധത്തിലേ വരികയുള്ളൂ. അതിനാൽ ഉത്തമ ഗ്രന്ഥങ്ങളാൽ സാഹിത്യഭാഷാസ്വരൂപത്തിനു വ്യവസ്ഥിതി വ

ന്നതിന്നുശേഷം ഒരു ഭാഷക്കുണ്ടാകുന്ന അന്യഭാഷാസംസ
ർഗ്ഗത്തിന് അതിലെ സാഹിത്യഭാഷയിൽ കടന്നുകൂടിപ്പെ
രുമാറുവാൻ വളരെ പ്രയാസവും ചില വേഷമാററങ്ങളും
തന്നെയും വേണ്ടിവരുന്നതാണ്. യാതൊരു വേഷമാററ
വും വരുത്താതെ ചേർക്കുന്നതായാൽ ആ ചേർപ്പ് മുറി
യും കോളുമൊക്കാതെ പ്രത്യേകം മുഴച്ചിരിക്കുന്നവിധത്തി
ലെ വരികയുള്ളു. സംഭാഷണഭാഷയിൽ പുറപ്പെടാൻ റെ
ഡിയായി എന്നും മററും പ്രയോഗിക്കുന്നതുകൊണ്ടു വ
ലിയ കോട്ടമൊന്നും തോന്നുന്നതല്ലെങ്കിലും സാഹിത്യഭാ
ഷയിൽ 'പുറപ്പെടാൻ ഒരുങ്ങിയ'തായി പ്രയോഗിച്ചാലേ
വേണ്ടടത്തോളം യോജിപ്പു തോന്നുകയുള്ളുവല്ലോ. അ
ല്ലെങ്കിൽ സന്ദർഭശുദ്ധി മതിയാവില്ലെന്നുമാത്രമല്ല, ചിലേ
ടത്തു ഹാസ്യമോ ബീഭത്സമോ സ്ഫുരിക്കുകയും ചെയ്യും. ആ
സംഗതിയിൽ വിപ്രതിപത്തിയുള്ളവർ "പുറപ്പെടാനഥ
റെഡിയായി രാവണൻ, പുറപ്പെടാനടനെയൊരുങ്ങി രാ
വണൻ" എന്ന പ്രയോഗങ്ങളും തമ്മിലുള്ള ഔചിത്യാ
നൌചിത്യങ്ങളും പരിശോധിച്ചുനോക്കിയാൽമതി. അ
പ്പോൾ വാസ്തവസ്ഥിതി അനാവൃതപ്പെട്ടും. അതുകൊണ്ട്
മേൽപ്പറഞ്ഞപ്രകാരം ഉത്തമഗ്രന്ഥങ്ങളാൽ സാഹിത്യ
ഭാഷാസ്വരൂപം വ്യവസ്ഥപ്പെട്ടതിന്നുശേഷം വരുന്ന അ
ന്യഭാഷാസംസർഗ്ഗംകൊണ്ട് വരുന്ന കോലാഹലമെല്ലാം
പ്രായേണ സംഭാഷണഭാഷയിലും ഭാഷ്യമരണം സംബ
ന്ധിച്ചും മററുമുണ്ടാകുന്ന നിയമങ്ങളിലും എഴുത്തുകുത്തുക
ളിലും മാത്രമായിരിക്കുന്നതേ മര്യാദയാകയുള്ളു. ഇപ്പോൾ
സാധാരണയായി തമിഴം എന്നു പറഞ്ഞുവരുന്ന ഭാഷ

ക്കു സംസ്കൃതഭാഷയുടെ സംസർഗ്ഗം ധാരാളമായി ഉണ്ടാകുന്നതിനു മുമ്പിൽത്തന്നെ അതിലുണ്ടായ ചില ഉത്തമഗ്രന്ഥങ്ങൾ സാഹിത്യഭാഷയെ വേഷമണിയിച്ച് നിലക്കുനിർത്തിക്കഴിഞ്ഞതുകൊണ്ടാണ് ആ ഭാഷകൾ കൃഷ്ണ, ഗോവിന്ദ, ശംഖ, സാരഥി മുതലായ സംസ്കൃതശബ്ദങ്ങളെ കിട്ടണ, കോവിന്ത, ചങ്ക, താരതി എന്നും മററും രൂപം മാററിക്കാണിക്കേണ്ടി വന്നിട്ടുള്ളത്. നേരെ മറിച്ച് ഉത്തമഗ്രന്ഥങ്ങളാൽ സാഹിത്യഭാഷ സുപ്രതിഷ്ഠിതമാകുന്നതിനു മുമ്പിൽത്തന്നെ മറെറാരു ഭാഷ കടന്നുകൂടിയാലാകട്ടെ സംഭാഷണത്തിലും സാഹിത്യത്തിലും പ്രകൃതിഭാഗത്തിൽ വലിയമാററം കൂടാതെതന്നെ ആ അന്യഭാഷ കടന്നു കൂടുമെന്നു മാത്രമല്ല പിന്നെയുണ്ടാകുന്ന സാഹിത്യഭാഷയെ സംഭാഷണ ഭാഷയെക്കാളധികം ആക്രമിച്ചു കീഴടക്കുകയും ചെയ്യും. ആ വഴിക്കാണ് മലയാളം, കർണ്ണാടകം, തെലുങ്ക്, ഈ ഭാഷകളിൽ കൃഷ്ണ,ഗോവിന്ദ,ശംഖാദി ശബ്ദങ്ങൾ സംഭാഷണത്തിലും സാഹിത്യത്തിലും കൃഷ്ണൻ (മലയാളം) ഗോവിന്ദനു (കർണ്ണാടകം) ശംഖമു (തെലുങ്ക്) എന്നിങ്ങനെ പ്രകൃതി ഭാഗത്തിൽ യാതൊരു മാററവും വരുത്താതെ അതാതു ഭാഷകളുടെ പ്രത്യയം മാത്രം ചേർത്തു പ്രയോഗിച്ചുവരുന്നതും. അതാതിലെ സംഭാഷണ ഭാഷയിലുള്ളതിനെക്കാളധികം സംസ്കൃതശബ്ദങ്ങളുടെ പ്രാചുര്യം അവയിലെ സാഹിത്യഭാഷകളിൽ കാണുന്നതും അതിനാൽത്തന്നെയാണ്. സംസ്കൃതഭാഷയുടെ സംസർഗ്ഗം ധാരാളമുണ്ടായതിനു ശേഷമേ ആ ഭാഷകളിൽ ഉത്തമസാഹിത്യഗ്രന്ഥങ്ങളുണ്ടായി ആ

ഗ്രന്ഥങ്ങൾ വഴിക്ക് സാഹിത്യഭാഷാസ്വരൂപം വ്യവസ്ഥപ്പെട്ടിട്ടുള്ളു. അങ്ങനെയുള്ള ഭാഷകളിലാകട്ടെ സാഹിത്യത്തിലേക്കാൾ സംഭാഷണഭാഷയിലാണ് അതിന്റെ ആദികാലത്തുണ്ടായിരുന്ന രൂപങ്ങൾ അധികകാലം നിലനിന്നു വരുന്നത്. എന്തുകൊണ്ടെന്നാൽ സാഹിത്യഗ്രന്ഥകാരന്മാർ വൃത്തവും ശൈലിയും മററും ഒപ്പിച്ചുംകൊണ്ടു ഗ്രന്ഥങ്ങൾ നിർമ്മിക്കാൻ ശബ്ദവിശേഷണങ്ങളെയും ശബ്ദരൂപഭേദങ്ങളെയും തേടിപ്പിടിക്കേണ്ടി വരുമ്പോൾ മുമ്പു സംസർഗ്ഗം സിദ്ധിച്ച അന്യഭാഷകളിലെ പദങ്ങളും രൂപഭേദങ്ങളും ആവശ്യവും സൌകര്യവും അനുസരിച്ചും ചിലപ്പോൾ അനാവശ്യമായിത്തന്നെയും ധാരാളം ചേർക്കാൻ സംഗതി വരുന്നു. സംഭാഷണത്തിലാകട്ടെ, വൃത്തനിർബന്ധം മുതലായ വൈഷമ്യങ്ങളൊന്നുമില്ലാത്തതിനാലും ആ ഭാഷ മാതാപിതാക്കന്മാർ മുതലായ പൂർവ്വികന്മാർ വഴിക്ക് അവർ സംസാരിക്കുന്ന രീതി അനുസരിച്ചുതന്നെ പരമ്പരയായി അഭ്യസിച്ചു വരുന്നതാകയാലും അതിന്റെ ഗതി പൂർവ്വരൂപങ്ങളെത്തുടർന്നുംകൊണ്ടുള്ള വിധത്തിലേ വരികയുള്ളു. അതുകൊണ്ടു കാലക്രമത്തിൽ അപൂർവ്വമായി പദപ്രകൃതിഭാഗങ്ങൾക്കു ചില മാററം സംഭാഷണത്തിലും വന്നുചേരുമെന്നല്ലാതെ അന്യഭാഷയിലെ രൂപങ്ങൾ അനുസരിച്ചുംകൊണ്ടുള്ള രൂപഭേദം സംഭാഷണത്തിൽ കടന്നുകൂടുന്നതല്ല. മലയാളത്തിലെ സംഭാഷണഭാഷയിൽ പറഞ്ഞു, നിൽക്കുന്നു, വരും എന്നിങ്ങനെയല്ലാതെ ലിംഗപുരുഷവചനപ്രത്യയങ്ങൾ ചേർന്നിട്ടുള്ള പറഞ്ഞാൻ, നിൽക്കുന്നേൻ, വരുവർ എന്നീ വക ക്രിയാപദരൂപങ്ങളും മററും തീരെയി

ല്ലാതിരിക്കുന്നതു തന്നെ നോക്കുക. ചെന്തമിഴ് ഭാഷയിലെ സംഭാഷണത്തിലും മററും പ്രസിദ്ധങ്ങളായ ആ വക ക്രിയാപദരൂപങ്ങളും സംസ്കൃതത്തിലെ പല ശബ്ദരൂപങ്ങളും നമ്മുടെ സാഹിത്യഭാഷയിൽ സുലഭമായിക്കാണുന്നതിനുള്ള കാരണമാകട്ടെ, അങ്ങിനെ ലിംഗപുരുഷവചന പ്രത്യയങ്ങൾ ചേൎന്ന ചൊന്നാർ, ചൊന്നാൻ, ചൊന്നാൾ, എന്നീ വക ക്രിയാരൂപങ്ങളും, പോകും വിധൌ, നില്ക്കും ക്ഷണേ എന്നീവക സംസ്കൃതരൂപങ്ങളും നമ്മുടെ ഭാഷാസാഹിത്യത്തിലേക്കു സാഹിത്യഗ്രന്ഥകാരന്മാർ തദ്ഭവരീതിയിലും മററും അന്യഭാഷകളിൽനിന്നു എടുത്തു ചേൎത്തു പ്രയോഗിച്ചു സംഗതിതന്നെയാണ്. അല്ലാതെ ഒരിക്കലും ആ വക ശബ്ദങ്ങൾ മലയാളത്തിന്റെ സ്വന്ത പദരൂപങ്ങളല്ല. അങ്ങനെയാണെങ്കിൽ സംഭാഷണ ഭാഷയിലും ആ മാതിരി രൂപങ്ങളുണ്ടായിരിക്കേണ്ടതാണ്. നമ്മുടെ ഭാഷയിൽ ക്രിയാപദങ്ങൾക്കു സ്വതന്ത്രമായ പൂൎവ്വരൂപം ലിംഗാദിപ്രത്യയങ്ങൾ കൂടാതെ വന്നു, നിന്നു എന്ന മാതിരിയിൽ മാത്രമായിരുന്നു എന്നുള്ളതും പരമ്പരയായി പകൎന്നുവന്നിരുന്ന സംഭാഷണ ഭാഷയിൽ ആ വക രൂപങ്ങൾ മാത്രമായതുകൊണ്ടു തീൎച്ചപ്പെടുത്തുകയും ചെയ്യാം.

മേൽ വിവരിച്ച പ്രകാരമുള്ള ഭാഷാഗതിക്രമമനുസരിച്ചു മലയാളഭാഷയുടെ വളൎച്ചയെപ്പററിപ്പരിശോധിക്കുമ്പോൾ മൂന്നു സംഗതികളാണു പ്രധാനമായി നോക്കേണ്ടതായിട്ടുള്ളത്. ഒന്നാമത് നമ്മുടെ ഭാഷക്കുണ്ടായിരുന്ന ആദിരൂപം ഏതുവിധത്തിലായിരുന്നു എന്ന്.

രണ്ടാമത് മലയാളത്തിലെ ഉത്തമഗ്രന്ഥങ്ങൾ വഴിയായി അതിലെ സാഹിത്യഭാഷാസ്വരൂപം വ്യവസ്ഥിതമാകുന്നതിന്ന മുമ്പിൽ ആ ഭാഷക്ക് ഏതെല്ലാം അന്യഭാഷകളുടെ സംസർഗ്ഗമുണ്ടായിട്ടുള്ളതെന്നും ആവക അന്യഭാഷാസംസർഗ്ഗം ഭാഷാഗതിയെ എത്രത്തോളമാണ് സ്പർശിച്ചിട്ടുള്ളതെന്നും. മൂന്നാമത്, സാഹിത്യഭാഷയുടെ, സ്വരൂപം വ്യവസ്ഥപ്പെട്ടതിന്നശേഷം ഏതെല്ലാം ഭാഷകളുടെ സംസർഗ്ഗമാണ് ഭാഷാഗതിയെ അല്പമായിട്ടെങ്കിലും സ്പർശിക്കത്തക്കവിധം അതിന്നുണ്ടായിട്ടുള്ളതെന്ന്.

## ൩. ഭാഷോൽപത്തിയെപ്പററിയുള്ള മതഭേദങ്ങൾ.

നമ്മുടെ ഭാഷയുടെ ആദിരൂപം ഇന്നതാണെന്നുള്ള സംഗതിയിൽ പറയത്തക്കവിധം പ്രധാനമായി രണ്ടു മതഭേദങ്ങളാണ് ഇതുവരെ ഉണ്ടായിട്ടുള്ളത്. ചോളിപാണ്ഡ്യരാജ്യങ്ങളിലെ ഭാഷയായ ചെന്തമിഴ്, അതായത് മുത്തമിഴിന്റെ ഒരു ശാഖയും ഇക്കാലത്തു തമിഴ് എന്നു പറഞ്ഞുവരുന്നതുമായ ഭാഷതന്നെയാണ് മലയാളഭാഷയുടെ ആദിരൂപമെന്ന് ഒരു മതക്കാർ പറയുന്നു. അവരുടെ പക്ഷത്തിൽ മൂലദ്രാവിഡഭാഷയായ മുത്തമിഴിന്റെ ഒരു ശാഖയായ തമിഴിന്റെ ഉപശാഖയായിട്ടുണ്ടായ ഭാഷയാണ് മലയാളം. മറെറാരു പക്ഷക്കാർ പറയുന്നത്, മൂലദ്രാവിഡഭാഷയുടെ സ്വതന്ത്രമായ ഒരു ശാഖതന്നെയാണ് മലയാളം എന്നും തമിഴ് വഴിക്കുണ്ടായ ഉപശാഖയാണെന്നു വിചാരിപ്പാൻ ഉള്ള യുക്തികൾ നല്ല

ശരിയല്ലെന്നുമാണ്. അപ്പോൾ മലയാളത്തിൻെറ ആദിരൂപം ചെന്തമിഴാണെന്ന് ഒരു പക്ഷക്കാരും, അതല്ല മൂലദ്രമിഡഭാഷയായ മുത്തമിഴാണെന്നു മറെറാരു പക്ഷക്കാരും പറയുന്നു എന്നു സാരം. ഇതിൽ ചെന്തമിൾ എന്ന ഉപശാഖയാണ് മലയാളത്തിൻെറ മാതൃഭാവം വഹിക്കുന്നതെന്നു പറയുന്നവരുടെ യുക്തികൾ എന്തെല്ലാമാണെന്നു ഒന്നാമതായിപ്പരിശോധിക്കാം:—

൧. മലയാളഭാഷയിലെയും ചില പ്രാചീനഗ്രന്ഥങ്ങളെ 'തമിൾ' എന്ന ശബ്ദംകൊണ്ടു വ്യവഹരിച്ചു വന്നിരുന്നതായിക്കാണുന്നുണ്ട്. നിരണംകവികളുടെ കൃതികളിലൊന്നായ ബ്രഹ്മാണ്ഡപുരാണം ഗദ്യഗ്രന്ഥത്തിൻെറ ആരംഭത്തിൽ "ശ്രീവേദവ്യാസമഹർഷി അരുളിച്ചെയ്തു ബ്രഹ്മാണ്ഡപുരാണത്തിൽ മദ്ധ്യമഭാഗത്തെ ഇതാ ഞാൻ തമിഴായ്ക്കൊണ്ടറിയിക്കുന്നേൻ" എന്നും രാമചരിതത്തിൻെറ അവസാനത്തിൽ "ശ്രീരാമനമ്പിനൊടിയമ്പിന തമിൾക്കവിവല്ലോർ" എന്നും മററും പ്രതിപാദിച്ചു കാണുന്നത് അതിനുദാഹരണമാണ്. അതു ശരിയാകണമെങ്കിൽ കേരളത്തിലും ചോളപാണ്ഡ്യദേശങ്ങളിലും പൂർവ്വകാലങ്ങളിൽ ഒരു ഭാഷയെ നടപ്പുണ്ടായിരുന്നുള്ളുവെന്നും ആ ഭാഷ തമിഴാണെന്നു സ്വീകരിക്കയും ആ വക ഗ്രന്ഥങ്ങളുണ്ടായ കാലത്തേക്കു വാസ്തവത്തിൽ കേരളത്തിലെ ഭാഷ തമിഴിൽനിന്നു കുറെ വ്യത്യാസപ്പെട്ടതായിത്തീർന്നിരുന്നുവെങ്കിലും ആ വ്യത്യാസം വകവെക്കാതെ അപ്പോഴും തമിൾ എന്ന നിലയിൽത്തന്നെയാണ് അതിനെഗ്ഗണിച്ചുവന്നിരുന്നതെന്നും അതുകൊണ്ടുതന്നെ ആ വക ഗ്രന്ഥങ്ങളുടെ ഉൽപത്തികാലത്തിൽനിന്ന്

വളരെയകലമുള്ള കാലത്തല്ല കേരളഭാഷ തമിഴിൽ നിന്നു പിരിവാൻ തുടങ്ങിയതെന്നും വിചാരിക്കേണ്ടിയും ഇരിക്കുന്നു.

൨. ശരീരാംഗങ്ങളെ പ്രതിപാദിക്കുന്ന കാൽ, കൈ, കൺ മുതലായ പദങ്ങളും പാൽ, നെയ് മുതലായ ദ്രവ്യപദങ്ങളും മിക്കതും ചെന്തമിഴിലുള്ളവതന്നെയാണ് മലയാളഭാഷയിലും കാണുന്നത്. ഏതെങ്കിലും രണ്ടു ഭാഷകളിലെ ദ്രവ്യപദങ്ങൾ ഒന്നായിരുന്നാൽ അവ തമ്മിൽ ജന്യജനകഭാവം തീർച്ചപ്പെടുത്താവുന്നതും വളരെക്കാലം കൊണ്ടുമാത്രം വന്നുകൂടുന്ന ആ വക പദങ്ങളുടെ മാററങ്ങൾപോലും ഈ രണ്ടു ഭാഷകളുടെ സംഗതിയിൽ ഉണ്ടായിക്കഴിഞ്ഞിട്ടില്ലെന്നു നിശ്ചയിക്കാവുന്നതുമാണ്.

൩. മലയാളഭാഷയിലുള്ള ഗ്രന്ഥങ്ങളിൽ വെച്ച് ഏററവും പ്രാചീനവും ഏകദേശം കൊല്ലവർഷം നാലാം ശതകത്തിലുണ്ടായതാണെന്നൂഹിക്കാവുന്നതുമായ 'രാമചരിതം' എന്ന ഗ്രന്ഥത്തിലും അതിനു ശേഷം ഏകദേശം ആറാം ശതകത്തിലുണ്ടായ നിരണം കൃതികളിലും തുഞ്ചത്തെഴുച്ഛൻ തുടങ്ങിയ കവികളുടെ കൃതികളിലില്ലാത്ത ചെന്തമിഴ്ശബ്ദരൂപങ്ങൾ ധാരാളം കാണുന്നുണ്ട്. അതിൽത്തന്നെയും രാമചരിതത്തിൽ വളരെ അധികമായും ഇരിക്കുന്നുണ്ട്. അതിനാൽ മലയാളം ചെന്തമിഴിൽ നിന്ന് അല്പാല്പമായി ഭേദപ്പെട്ട മറെറാരു ഭാഷയാവാൻ തുടങ്ങിയ വഴി ആ ഗ്രന്ഥങ്ങൾ കാണിക്കുന്നതുകൊണ്ടു നമ്മുടെ ഭാഷ ചെന്തമിഴിന്റെ ഉപഭാഷയാണെന്നുള്ള

തിലെക്ക് ആ ഉത്തമഗ്രന്ഥങ്ങൾ തന്നെ ഉത്തമലക്ഷ്യങ്ങളായിരിക്കുന്നുണ്ട്.

൪. പ്രാചീനങ്ങളായ ചെന്തമിഴ്ഗ്രന്ഥങ്ങളിൽ ചിലപ്പതികാരം, പതിററുപ്പത്ത് ഇടങ്ങിയ ചില പ്രധാനഗ്രന്ഥങ്ങളുടെ തന്നെ കർത്താക്കന്മാർ കേരളീയരാണെന്നു കാണുന്നു. നാലായിരപ്രബന്ധമെന്നും ദ്രമിഡവേദമെന്നും പറഞ്ഞുവരുന്ന ചെന്തമിഴ് ഗ്രന്ഥത്തിൽപ്പോലും ചില ഭാഗങ്ങൾ കേരളീയനായ കുലശേഖരാഴ്വാരുടെ കൃതിയായിട്ടാണിരിക്കുന്നത്. അതിനാലും ആ കവികളുടെ കാലത്തു കേരളത്തിലുണ്ടായിരുന്ന ഭാഷ ചെന്തമിഴാണെന്നും മലയാളം ആ ചെന്തമിഴിന്റെ ഒരു മാററമായി പിൽക്കാലത്തുണ്ടായതാണെന്നും ഊഹിക്കാം. എന്നു മാത്രമല്ല, കേരളത്തിൽ മുൻകാലത്തു സ്ഥാപിച്ചിട്ടുള്ള ചില ശിലാശാസനങ്ങളും താമ്രശാസനങ്ങളും ചെന്തമിഴ് ഭാഷയിൽ രേഖപ്പെടുത്തിക്കാണുന്നതും അക്കാലത്തെ പൊതുജനഭാഷ ചെന്തമിഴ് തന്നെയായിരുന്നുവെന്നു തെളിയിക്കുന്നുണ്ട്.

ഇങ്ങനെ എല്ലാമാണ് ഈ പക്ഷക്കാർ കേരളഭാഷക്കു ചെന്തമിഴിന്റെ ഉപശാഖാസ്ഥാനം സ്ഥാപിക്കുന്നത്. അതിൽ ഒന്നാമതായിക്കാണിച്ച യുക്തിക്കടിസ്ഥാനം 'തമിഴ്' എന്ന വാക്കിന്റെ അർത്ഥത്തെപ്പററിയുണ്ടായ തെററിദ്ധാരണയാണെന്നുള്ള സംഗതി സ്പഷ്ടമാണ്. ദ്രമിഡശാഖാഭാഷകൾക്കെല്ലാം മൂലമായിരുന്ന ഭാഷയെക്കുറിക്കുന്നതും പ്രാചീനകാലങ്ങളിൽ ദ്രമിഡന്മാരുടെ ഇടയിൽ 'ഭാഷ' എന്നുമാത്രം അർത്ഥമായിരുന്നതു

തോടുകൂടി ആ നിയമം വിട്ടു തരംപോലെ തൽസമരീതിയിലും സംസ്കൃതാദിശബ്ദങ്ങൾ സ്വീകരിച്ചുതുടങ്ങി. എങ്കിലും തദ്ഭവരീതിയിൽ സ്വീകരിക്കുന്നതിനും പ്രാധാന്യമില്ലാതിരുന്നില്ല. കാലക്രമത്തിലാകട്ടെ തദ്ഭവരീതിയെത്തീരെ ഉപേക്ഷിച്ചു തത്സമരീതിയിൽ മാത്രമേ സ്വീകരിക്കയുള്ളു എന്നും അതും ആവശ്യത്തിനു മാത്രമല്ലാതെ ആഡംബരത്തിനും കൂടി ധാരാളം സ്വീകരിക്കുമെന്നും ഉള്ള നിലയിലായിത്തീൎന്നു. അതോടുകൂടി മലയാളഭാഷയിൽ മുമ്പുണ്ടായിരുന്ന സ്വന്തം ശബ്ദങ്ങൾ ക്രമേണ നശിച്ച് പ്രചാരലുപ്തമായിത്തീരുന്നതിനും അവയുടെ സ്ഥാനത്തെല്ലാം സംസ്കൃതതത്സമങ്ങൾ വന്നുചേരുന്നതിനും സംഗതിയുമായി. ഇങ്ങനെയെല്ലാമാണ് മലയാളഭാഷയിൽ സംസ്കൃതഭാഷാശബ്ദങ്ങളുടെ വ്യാപ്തിക്രമമിരിക്കുന്നത്. ഭിക്ഷ, സ്ഥാലി, സിംഹം, ഫലകം, ശബ്ദം എന്നീവക ശബ്ദങ്ങളെ തദ്ഭവരീതിയിൽ സ്വീകരിച്ചിട്ടുള്ളവയാണ് പിച്ച, താലി, ചിങ്ങം, പലക, ചത്തം എന്ന ഭാഷാശബ്ദങ്ങൾ. ഹാലാഹലം, ഹാരം എന്നിവയുടെ തദ്ഭവങ്ങളായ ആലാലം, ആരം എന്ന ശബ്ദങ്ങളും മററും കാലക്രമത്തിൽ ഭാഷയുടെ ആഡംബരത്തിനു മതിയാകാതെ ഒഴിച്ചുപോയിട്ടുള്ളവയുമാണ്. പിച്ചക്കാരൻ പിച്ച എടുക്കുന്നത് നവീനമലയാളഭാഷക്കു സമ്മതമാകുന്നെങ്കിലും സന്ന്യാസിയാണെങ്കിൽ ഭിക്ഷ സ്വീകരിക്കുന്നേതേ അതിനു പിടിക്കുള്ളു എന്നായിട്ടുണ്ട്. എന്നുമാത്രമല്ല, ഭിക്ഷക്കാരനാണെങ്കിൽ ഭിക്ഷ വാങ്ങുകതന്നെയാണ് ഉചിതമെന്നുമായിത്തീൎന്നിട്ടുമുണ്ട്. ഇപ്രകാരമെല്ലാമുണ്ടായിട്ടുള്ള ശബ്ദസ്വീകാരക്രമത്തിൽ തദ്ഭ

വരീതിയിൽ മാത്രം സംസ്കൃതാദിശബ്ദങ്ങളെ സ്വീകരിച്ചുവന്നിരുന്ന അതിപുരാതനകാലങ്ങളിലുണ്ടായ സാഹിത്യങ്ങളിൽ ഇപ്പോൾകാണാവുന്നതു ദുർല്ലഭം ചില പഴയപാട്ടുകൾമാത്രമാകയാലും ഒരു പ്രത്യേകവർഗ്ഗമായിത്തിരത്തക്കവിധത്തിലുള്ള നില അവക്കില്ലാത്തതിനാലും അവയും തദ്ഭവരീതിയിലും തത്സമരീതിയിലും സംസ്കൃതാദിശബ്ദങ്ങളെ സ്വീകരിച്ചുവന്നിരുന്ന കാലങ്ങളിലെ സാഹിത്യങ്ങളുംകൂടിയുള്ളതെല്ലാം പ്രാചീനമലയാളമായിഗ്ഗണിക്കുന്നതാണുത്തമം. തദ്ഭവരീതിയപേക്ഷിച്ച് തത്സമരീതിയിൽ മാത്രവും ആവശ്യത്തിനല്ലാതെ ആഡംബരത്തിനുംകൂടി വേണ്ടിയും സംസ്കൃതശബ്ദങ്ങളെ സ്വീകരിച്ചുതുടങ്ങിയകാലം മുതൽക്കുണ്ടായ സാഹിത്യങ്ങളെല്ലാം നവീനമലയാളമെന്നു ഗണിക്കാം. ഇതു പ്രകാരം നോക്കുമ്പോൾ ആദികാലംമുതൽ ഏകദേശം കൊല്ലവർഷം ആറാംശതകം വരെക്കും പ്രാചീനമലയാളകാലമെന്നും അതിനുശേഷം നവീനമലയാളകാലമെന്നും സാമാന്യമായിത്തിരിക്കുകയും ചെയ്യാവുന്നതാണ്.

ഇനി മറെറാരുതരത്തിൽ പരിശോധിക്കുന്നതായാൽ മററുള്ള ഭാഷകളിലെ സാഹിത്യസമുച്ചയങ്ങളിലെന്നപോലെ മലയാളഭാഷയിലെ സാഹിത്യസമുച്ചയത്തിലും ഓരോരോ കാലങ്ങളിൽ ഓരോ പ്രത്യേകജാതി സാഹിത്യത്തിൽ ജനങ്ങൾക്ക് അഭിരുചി അധികമുണ്ടായിരുന്നതുനിമിത്തം ആ പ്രത്യേകജാതിയിലുള്ള സാഹിത്യഗ്രന്ഥങ്ങളും അധികം ഉണ്ടാകാനിടയായിട്ടുണ്ടെന്നു കാണാവുന്നതാണ്. അങ്ങിനെയുള്ള പ്രത്യേക ജാതികളാകട്ടെ മലയാളഭാഷാസാഹിത്യങ്ങളെസ്സംബന്ധിച്ചു

ഭേദത്തൊളം ഗ്രന്ഥങ്ങളുടെ രൂപഭേദം അടിസ്ഥാനമാക്കി ഒരു വിധത്തിലും ഭാഷയുടെ രൂപഭേദം അടിസ്ഥാനമാക്കി മറെറാരുവിധത്തിലും ആയി രണ്ടുതരത്തിൽ വന്നുകൂടിയിട്ടുണ്ട്. എങ്ങനെ എന്നാൽ, ഒരു കാലത്ത് ഭാഷാചമ്പുക്കളുടെ, അല്ലെങ്കിൽ ഭാഷാപ്രബന്ധങ്ങളെന്നു പറയുന്നവയുടെ രൂപത്തിലുള്ള ഗ്രന്ഥങ്ങളിലായിരിക്കും ജനങ്ങൾക്ക് അധികം അഭിരുചിയുണ്ടാകുന്നത്. ആ ഗ്രന്ഥങ്ങളായിരിക്കും അക്കാലത്ത് അധികം ഉണ്ടായിത്തീരുന്നതും. മറെറാരു കാലത്ത് കിളിപ്പാട്ടിന്റെ രൂപത്തിലുള്ള ഗ്രന്ഥങ്ങൾക്കായിരിക്കും ആ പ്രാധാന്യം സിദ്ധിക്കുന്നത്. വേറൊരുകാലത്ത് കഥകളിഗ്രന്ഥങ്ങൾക്കും പിന്നെയൊരുകാലത്ത് നാടകങ്ങൾക്കുമായിരിക്കും ആ പ്രധാനപദവി ലഭിക്കുന്നത്. ചിലകാലത്ത് സന്ദേശകാവ്യങ്ങൾക്കും ചിലപ്പോൾ മഹാകാവ്യങ്ങൾക്കും ആ പ്രാധാന്യം സിദ്ധിച്ചേക്കാം. ആഖ്യായികകൾക്കും ചെറുകഥകൾക്കും പ്രാധാന്യമുള്ള ഒരു കാലവും സംഭവിക്കുന്നതാണ്. ഈ വിധം ഓരോ പ്രത്യേക ജാതിയിലുള്ള ഗ്രന്ഥങ്ങൾക്കു പ്രാധാന്യം വരുന്നകാലങ്ങളിൽ മററു ജാതിയിൽ ഉൾപ്പെട്ട ഗ്രന്ഥങ്ങളും ചിലതുണ്ടായിവരുന്നത് സാധാരണമാണെങ്കിലും സംഖ്യകൊണ്ട് അവ ചുരുങ്ങിയിരിക്കുന്നതാണ്. എന്നുമാത്രമല്ല, ഗ്രന്ഥങ്ങളുടെ രൂപഭേദംമാത്രം അടിസ്ഥാനമാക്കിയുണ്ടാകുന്ന ഈ മാതിരിപ്രാധാന്യം ഒന്നിനൊന്നു വളരെയകന്ന കാലങ്ങളിലല്ലാതെതന്നെ മാറിമാറി വരാവുന്നതുമാണ്. ഭാഷയുടെ രൂപഭേദം അടിസ്ഥാനമാക്കിയുണ്ടാകുന്ന പ്രാധാന്യമാകട്ടെ അങ്ങിനെയല്ല, അതുകുറെയധികം കാലത്തേക്ക്

ഒന്നായി വ്യാപിച്ചിരിക്കുന്നതാണ്. മണിപ്രവാള ഭാഷയിൽ നിൎമ്മിക്കുന്ന പദ്യങ്ങളെയാണ് ഒരു കാലത്തു ജനങ്ങൾ അധികം ഇഷ്ടപ്പെട്ടുന്നതെങ്കിൽ പിന്നെയും കുറെ കാലത്തേക്കു ഭാഷയെസ്സംബന്ധിച്ചേടത്തോളം ആ രീതിയെത്തന്നെ തുടൎന്നുകൊണ്ടിരിക്കയും പിന്നെ ആ രീതിയിലല്ലാത്ത ഉത്തമഗ്രന്ഥങ്ങൾ ചിലതുണ്ടായി അവയുടെ അസാധാരണമായ ആസ്വാദ്യത സഹൃദയന്മാൎക്ക് അനുഭവപ്പെട്ടതിനുശേഷം മാത്രം ആ പുതിയ രീതിയെ അനുകരിപ്പാൻ തുടങ്ങുകയുമാണ് ചെയ്യുന്നത്. മുമ്പുനടന്നുവരുന്ന രീതി മുഴുവനും ഒന്നുമാററി ജനങ്ങളെ രസിപ്പിച്ച് ആകൎഷിക്കത്തക്ക വിധം വാസനയും സാമൎത്ഥ്യവും തികഞ്ഞ ഉത്തമകവികൾ എല്ലാകാലങ്ങളിലും ഉണ്ടാകയില്ലെന്നും വളരെക്കാലം കൂടുമ്പോൾ ഒന്നോ രണ്ടോ ആളുകളേ ഉണ്ടാകയുള്ളു എന്നും ഉള്ള ലോകസ്ഥിതിതന്നെയാണ് അതിനു കാരണമെന്നു കരുതാവുന്നതുമാണ്. ഇങ്ങനെയുള്ള ഭാഷാസ്വരൂപഭേദപ്രാധാന്യം അവലംബിച്ചു നോക്കുമ്പോഴാകട്ടെ മലയാളസാഹിത്യസമുച്ചയത്തെ കാലഭേദാനുസരിച്ച്, ആദിസാഹിത്യകാലം, മണിപ്രവാളകാലം, ശുദ്ധഭാഷാകാലം അല്ലെങ്കിൽ ഭാഷാമൃതകാലം എന്നിങ്ങനെ മൂന്നായി വിഭജിക്കാവുന്നതാണ്. അതിൽ പലതരം പഴയ പാട്ടുകളും ചാത്തിരക്കളിയെപ്പററിയുള്ള ചില കവിതകളും ഉൾപ്പെടുന്നവിധം ഏകദേശം കൊല്ലവൎഷാരംഭത്തിന്നല്പം മുമ്പുവരെ എന്നു വെച്ചാൽ കലിവത്സരം ൩൯൦൦ വരെയും ആദിസാഹിത്യകാലമെന്നും അതിനു ശേഷം ഏകദേശം കൊല്ലവൎഷം അറുനൂറുവരെ മണിപ്രവാളകാലമെ

ന്നും കൊല്ലം ഏഴാം ശതകം മുതൽക്കു മിശ്രഭാഷാകാലമെന്നും സാമാന്യമായിക്കരുതാവുന്നതുമാണ്.

## ൧൦. മണിപ്രവാള പ്രസ്ഥാനം.

മലയാളഭാഷയിലുള്ള പ്രധാനസാഹിത്യഗ്രന്ഥങ്ങൾ പലതും ഈ രീതിയിലാണ് നിർമ്മിച്ചിട്ടുള്ളത്. എന്നുമാത്രമല്ല മണിപ്രവാളരീതി കലർന്നിട്ടുള്ള പദ്യസാഹിത്യങ്ങളെ മുഴുവനും മലയാളത്തിൽ നിന്ന് ഒഴിവാക്കുന്നതായാൽ പിന്നെ പറയത്തക്ക സാഹിത്യഗ്രന്ഥങ്ങൾ തന്നെ ആ ഭാഷയിലില്ലെന്നതുവരെ വന്നുകൂടുന്നതുമാണ്. അത്രത്തോളം ഭാഷാസാഹിത്യത്തെ ഈ പ്രസ്ഥാനമേദം വ്യാപിച്ചിട്ടുണ്ട്. മററുള്ള ദ്രമിഡശാഖകളിലും ചില മണിപ്രവാളകൃതികൾ ദുർല്ലഭമായിട്ടുണ്ടായിട്ടുണ്ടെങ്കിലും ആ ശാഖകളിലെല്ലാം ഈ രീതി തീരെ അപ്രധാനവും ഉത്തമസാഹിത്യങ്ങൾക്ക് ഉപയോഗപ്പെടത്താവുന്ന നില ലഭിക്കാതെയുമാണിരിക്കുന്നത്. വാസ്തവസ്ഥിതി നോക്കുന്നതായാലും ഇത് കുറെയധികം വികൃതമായിട്ടുള്ള ഒരു സാഹിത്യപ്രസ്ഥാനമാണെന്നു കാണാവുന്നതുമാണ്. ഒരുഭാഷയിൽ അന്യഭാഷയുടെ ശബ്ദങ്ങളെ പ്രകൃതിഭാഗം മാത്രം എടുത്തു സ്വന്തം ഭാഷയുടെ പ്രത്യയം ചേർത്തു സാഹിത്യത്തിൽ പ്രയോഗിക്കുകയല്ലാതെ ആ അന്യഭാഷാപ്രത്യയത്തോടുകൂടിത്തന്നെ പ്രയോഗിക്കുക എന്നുള്ളതു സ്വാഭാവികമായിട്ടുള്ളതല്ല. അതിൽ വിശേഷിച്ചു നാമപദങ്ങളേക്കാൾ ക്രിയാപദങ്ങൾ ആ അന്യഭാഷാരൂപത്തിൽത്തന്നെ ചേർക്കുന്നതു പ്രത്യേകിച്ചും അസ്വാഭാവികമാണ്. പദ്യസാഹിത്യത്തിൽ ഇപ്രകാരം ചേർക്ക

ന്നു തീരെ വികൃതമാണെന്നുതന്നെ പറയാം. ഈ സംഗതിയിൽ സംശയം ഉണ്ടെങ്കിൽ ഏതാനും ഇംഗ്ലീഷുപദങ്ങൾ ആ ഭാഷയിലെ പ്രത്യയങ്ങളോടും 'പ്രിപ്പൊസിഷൻ' എന്ന ഉപസർഗ്ഗങ്ങളോടുംകൂടിയും ഇംഗ്ലീഷിലെതന്നെ ക്രിയാപദങ്ങളെ അതതു രൂപത്തോടുകൂടിയും ചേർത്തും ഇടക്കിടക്കു ചില മലയാള ഭാഷാപദങ്ങൾ ചേർത്തും 'ഷികുക്സമ്പൊടു റൈസ്സിപ്പ്റാം' (അവളിപ്പോഴമ്പോടരി വെച്ചിടുന്നു) എന്ന മട്ടിൽ ഒന്നുരണ്ടു പദ്യങ്ങൾ നിർമ്മിച്ച് അവയുടെ ആകൃതി എത്രത്തോളം വികൃതമായിരിക്കുമെന്നു നോക്കിയാൽ മതിയാകുന്നതാണ്. എന്നാൽ കുറെ നേരം ഓർത്തു ചിരിക്കുന്നതിനു വേറെ വകയൊന്നും വേണ്ടിവരുന്നതല്ല. ഇങ്ങനെ വാസ്തവത്തിൽ വികൃതമായ ഒരു രീതി മലയാള സാഹിത്യത്തിൽ ഇത്രത്തോളം പ്രധാനമായിത്തീരുന്നതിനുള്ള കാരണങ്ങൾ കുറെ താഴെ കാണിക്കുന്ന വിധത്തിലാണ്.

### ൧൧. മണിപ്രവാളരീതിയുടെ ഉത്ഭവം.

മണിപ്രവാളപ്രസ്ഥാനം ആരംഭിക്കുന്നതിനു മുമ്പിൽ മലയാളഭാഷയിൽ പറയത്തക്ക സാഹിത്യങ്ങളൊന്നും ഉണ്ടായിരുന്നില്ല. ചില ചെറിയ പാട്ടുകൾമാത്രമേ ഉണ്ടായിരുന്നുള്ളു. ആ പാട്ടുകളിൽത്തന്നെയും അധികവും മതാചാരങ്ങളെ സംബന്ധിച്ചു ഓരോരോ കർമ്മങ്ങളിലുള്ള ഈശ്വരസ്തുതികളും അല്പം ചിലതുമാത്രം വിനോദപരങ്ങളുമായിരുന്നു. അങ്ങനെ ഇരിക്കുന്ന കാലത്താണ് സംസ്കൃതവിദ്യാഭ്യാസം കേരളത്തിൽ പ്രധാനമായിത്തീർന്നത്. അതോടുകൂടി സംസ്കൃതനാടകാഭിനയവും കേരളത്തിൽ ഏർപ്പെട്ടുതുടങ്ങി. 'കൂടിയാട്ടം' എന്നു പറഞ്ഞുവരുന്ന ആ സംസ്കൃതനാടകാഭിനയത്തിൽ പല പരിഷ്കാ

ങ്ങൾ ഏൎപ്പെടുത്തുന്നതിന്നും ഇടയായി. പെരുമാക്ക
ന്മാർ എന്നു പ്രസിദ്ധന്മാരായ പണ്ടത്തെ കേരളചക്രവ
ൎത്തികളിൽ ഒടുവിലത്തെ ആളുകളായ കുലശേഖരവൎമ്മ
പ്പെരുമാളും അദ്ദേഹത്തിന്റെ പുത്രൻ ഭാസ്കരരവിവൎമ്മ
പ്പെരുമാളും ഈ കൂടിയാട്ടത്തെ വളരെ പ്രോത്സാഹിപ്പി
ക്കുകയും അതിൽ പുതുതായി പല ചടങ്ങുകളും ഏൎപ്പെടു
ത്തി വ്യവസ്ഥപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഈ സംഗ
തി അവരുടെ സമാനകാലികന്മാർ നിൎമ്മിച്ചിട്ടുള്ള 'വ്യം
ഗ്യവ്യാഖ്യ' മുതലായ സംസ്കൃതഗ്രന്ഥങ്ങളാൽ നല്ലവണ്ണം
തെളിയുന്നതുമുണ്ട്. അപ്രകാരം പുതുതായി ഏൎപ്പെടു
ത്തിയ ചടങ്ങുകളിൽ ഒന്ന് നാടകങ്ങളിൽ വിദൂഷകന്റെ
ഭാഗം വിസ്തരിക്കുന്നതാണ്. കഥാനായകന്റെ ഓരോ
രോ സംസ്കൃതശ്ലോകങ്ങൾക്കും ചൂൎണ്ണികകൾക്കും പ്രതി
ശ്ലോകമെന്ന നിലയിൽ വിദൂഷകനു ചൊല്ലുവാൻ ഹാ
സ്യപ്രധാനങ്ങളായ ചില ശ്ലോകങ്ങൾ പുതുതായി നിൎമ്മി
ച്ചേൎപ്പെടുത്തി. നാടകം കാണ്മാൻ വരുന്നവരും സംസ്കൃ
തഭാഷയിൽ വേണ്ടടത്തോളം പരിചയമില്ലാത്തവരുമാ
യ പൊതുജനങ്ങൾക്കും ആകപ്പാടെ സംഗതി മനസ്സിലാ
കുന്നതിന്നും രസിക്കുന്നതിന്നും ഉള്ള ഒരു വഴിയായിട്ടാ
ണ് അങ്ങനെ ഒരു ഭാഗം ഏൎപ്പെടുത്തിയതെന്നു വിചാരി
ക്കാവുന്നതാണ്. അതിനാൽ ഹാസ്യപ്രധാനനായ വി
ദൂഷകൻ പറയുന്നതും പ്രവൃത്തിക്കുന്നതും എല്ലാം ഹാസ്യ
പ്രധാനമായിരിക്കേണ്ടതനുസരിച്ച് അയാളുടെ ശ്ലോക
ങ്ങളും അൎത്ഥംകൊണ്ടെന്നപോലെ ഭാഷകൊണ്ടും ഹാ
സ്യപ്രധാനമാക്കുവാൻ സംസ്കൃതരൂപങ്ങളും മലയാളരൂപ
ങ്ങളും കലൎത്തിക്കൊണ്ടാണ് നിൎമ്മിച്ചിരുന്നത്. അക്കാ

ലത്ത് ആ രീതിയുടെ വികൃതത്വം ജനങ്ങൾക്കു പ്രത്യക്ഷമായിരുന്നതുകൊണ്ട് അതിന്റെ ഫലവും സിദ്ധിച്ചിരുന്നു. ഇതിന്റെ സമ്പ്രദായം എങ്ങനെയാണെന്ന് ഒന്നു രണ്ടുദാഹരണം കാണിച്ചു കുറച്ചുകൂടി സ്പഷ്ടമാക്കാം.

(i) നാഗാനന്ദം രണ്ടാമങ്കം. നായകൻ നായികയെ ഓർത്തു വ്യാകുലപ്പെടുന്ന സന്ദർഭം.

(ii) “നീതാഃ കിം ന നിശാശ്ശശാങ്കരുചയോ
നാഘ്രാതമിന്ദീവരം
കിന്നോന്മീലിതമാലതീസുരഭയ-
സ്സോഢാഃ പ്രദോഷാനിലാഃ |
ഝങ്കാരഃ കമലാകരേ മധുലിഹാം
കിം വാ മയാ ന ശ്രുതോ
നിർവ്യാജം വിധുരേഷ്വധീര ഇതി മാം
കേനാഭിധത്തേ ഭവാൻ” ||

എന്ന നായകശ്ലോകത്തിനു വിദൂഷകന്റെ പ്രതിശ്ലോകങ്ങൾ:—

“നീതാഃ കിം പൃഥുമോദകാനദിവസാ
നാഘ്രാതമമ്മാമ്പഴം
കിന്നോന്മീലിതചാതുജീരകരസാ-
സ്സോഢാശ്ച പാകാനിലാഃ |
സീൽകാരഃ കടുകം വറുത്തു കറിയിൽ
ക്കൂട്ടുന്നനേരം ശ്രുതോ
നിർവ്യാജം വിരുണേഷ്വധീര ഇതി മാം
കേനാഭിധത്തേ ഭവാൻ” ||

വാഴപ്പഴങ്ങൾ വലിയോ ചില കാണുമപ്പം
വാഴ്ന്ന സീൽക്കരണനാദമെടുത്തു കേൾപ്പൻ |

പാൽക്കഞ്ഞിയാകുവതു പാർത്തു പുറത്തിരിപ്പൻ
ഞാനല്ലയോ ജഗതി ധീരരിലഗ്രഗണ്യൻ! ||

(b) "ചന്ദനാലതാഗൃഹമിദം
സചന്ദ്രമണിശിലമപി പ്രിയം ന മമ |
ചന്ദ്രാനനയാ രഹിതം
ചന്ദ്രികയാ മുഖമിവ നിശായാഃ"

എന്നതിന്നുള്ള പ്രതിശ്ലോകം:—

"ഉരൽ തിങ്ങുമുരൽപ്പുരതാ-
നരലാലേ ഭൂഷിതമപി പ്രിയം ന മമ |
കരളച്ചേച്ചുമീരഹിതം
കറിക്കൂട്ടാത്തൊരു ഭോജനംപോലെ"

(ii) സ്വപ്നനാടകം സ്വപ്നാങ്കം (അഞ്ചാമങ്കം)

(a) "സ്മരാമ്യവന്ത്യാധിപതേസ്സുതായാഃ
പ്രസ്ഥാനകാലേ സ്വജനം സ്മരന്ത്യാഃ |
ബാഷ്പം പ്രവൃത്തം നയനാന്തലഗ്നം
സ്നേഹാന്മമൈവോരസി പാതയന്ത്യാഃ"

എന്നതിന്റെ പ്രതിശ്ലോകം:—

"സ്മരാമി വാനാറിയുടെ സുതായാ
നെൽക്കുത്തുകാലേ തവിടും സ്മരന്ത്യാഃ |
ശ്ലേഷ്മം പ്രവൃത്തം നിജഹസ്തലഗ്നം
സ്നേഹാന്മമൈവോരസി പാതയന്ത്യാഃ"

(b) "ബദ്ധശോഭ്യപദേശേഷുയയാമാംവീക്ഷമാണയാ |
ഹസ്തേന സ്രസ്തകോണേന കൃതമാകാശവാദിതം"

എന്നതിന്നുള്ള പ്രതിശ്ലോകം:—

‘ബഹുശോപ്യതി ചേരുമ്പോൾ യയാമാം നോക്കമാണ്യാ!
ഹസ്തന്യാസ്സുഖപ്പേൺ കൃതമാകാശചേറിതം’’

ഈ മാതിരി നാടകാഭിനയത്തെ കലവിദ്യയുടെ നിലയിൽ അഭ്യസിക്കുന്നതിന്നായി ചാക്യാന്മാർ എന്ന വർഗ്ഗക്കാരെ സ്ഥിരനടന്മാരായിട്ടും നിശ്ചയിച്ചു. കാലക്രമത്തിലാകട്ടെ അനേകം സംസ്കൃതനാടകങ്ങൾ ആ മാതിരി പരിഷ്കാരമനുസരിച്ച് അഭിനയിച്ചുവരികയും അവയെല്ലാം മേൽപ്രകാരം വിദൂഷകന്റെ പ്രതിശ്ലോകങ്ങൾ നിർമ്മിച്ചേർപ്പെടുത്തുകയും ചെയ്തതോടുകൂടി ആ രീതിയിലുള്ള ശ്ലോകങ്ങൾ വളരെയധികം ഉണ്ടായിത്തീർന്നു. അഭിനയിക്കുന്നതിനുള്ള ക്രമത്തെ ചിട്ടപ്പെടുത്തി ക്രമദീപികയെന്നും ആട്ടപ്രകാരമെന്നും പറയുന്നതും അഭിനയച്ചടങ്ങുകൾ വിവരിക്കുന്നതുമായ പല ഗ്രന്ഥങ്ങളും നിർമ്മിപ്പാനിടയുമായി. ആ രീതിയിലുള്ള ശ്ലോകങ്ങൾ വളരെയധികമായിത്തീർന്നപ്പോൾ ജനങ്ങൾക്ക് അവയോടുള്ള പരിചയം വർദ്ധിച്ചുവരികയും പരിചയാധിക്യംകൊണ്ട് അവയുടെ വികൃതസ്വഭാവം ഗ്രഹിക്കാത്തവിധം സാധാരണ നിലയിലായിത്തീരുകയും ചെയ്തു. പരിചയത്തിന്റെ ആധിക്യംകൊണ്ടും കുറവുകൊണ്ടും ആണല്ലോ ഓരോരോ വസ്തുക്കളും വേഷങ്ങളുമെല്ലാം സാധാരണമെന്നും വികൃതമെന്നും നമുക്ക് തോന്നാവുള്ളത്. നമുക്ക് പരിചയമില്ലാത്ത ചില നാട്ടുകാരുടെ വേഷം നമുക്ക് വികൃതമെന്നു തോന്നിയേക്കാം. എങ്കിലും ആ നാട്ടുകാർക്ക് അത് ഒട്ടും വികൃതമായിത്തോന്നുന്നതല്ല അവർക്ക് നമ്മുടെ വേഷമായിരിക്കും ഗോഷ്ഠിയായിരിക്കുന്നത്. ഈ സംഗതി ഒരു ചെറിയ കഥകൊണ്ടുകൂടി വിശദമാക്കാം.

‘പണ്ടൊരിക്കൽ അൎജ്ജുനന്നു തന്നെപ്പോലെ സുന്ദരനായി ലോകത്തിൽ ആരുമില്ലെന്നൊരു ദുരഭിമാനം കടന്നുകൂടി. അദ്ദേഹത്തിന്റെ വാക്കിലും പ്രവൃത്തിയിലും ആ അഭിമാനം സ്ഫുരിച്ചുതുടങ്ങി. അതു കളയണമെന്നു ശ്രീകൃഷ്ണനും നിശ്ചയിച്ചു. ഒരുദിവസം അദ്ദേഹം അൎജ്ജുനനെയും കൂട്ടിക്കൊണ്ടു തേരിൽക്കയറി ഒരു പ്രത്യേകലോകത്തേക്കു യാത്രചെയ്തു. അതു നിൎന്നാസലോകമായിരുന്നു. അവിടെയുള്ളവൎക്കാൎക്കും മൂക്ക് എന്ന അവയവം ഉണ്ടായിരുന്നില്ല. അവരുടെ ഒരു സഭാസ്ഥലത്തേക്കാണ് രണ്ടാളും ചെന്നുചേൎന്നത്. അൎജ്ജുനനെക്കണ്ടപ്പോൾ അവരെല്ലാവരും ആശ്ചൎയ്യപ്പെട്ട് അൎജ്ജുനന്റെ മുഖത്തേക്കു പരസ്പരം നോക്കിത്തുടങ്ങി. സ്ത്രീകൾ വായപൊത്തി ചിരിച്ചുതുടങ്ങി. ആൺകുട്ടികളും പെൺകുട്ടികളും അൎജ്ജുനന്റെ അടുത്തുചെന്ന് “ഇയ്യാളുടെ മുഖത്ത് ഒരു മുഴ കണ്ടുവോ? അതിന്റെ അടിയിൽ രണ്ടുതുളയും” എന്നും മററും പറഞ്ഞു കൈകൊട്ടി പൊട്ടിച്ചിരിച്ചു. ഇതെല്ലാം കണ്ടു വിഷണ്ണനായ അൎജ്ജുനൻ “എന്താണ് ഇവരെല്ലാം എന്നെമാത്രം പരിഹസിക്കുന്നത്; ശ്രീകൃഷ്ണനെ പരിഹസിക്കാത്തതെന്താണ്” എന്നു വിചാരിച്ചു ശ്രീകൃഷ്ണന്റെ മുഖത്തേക്കു നോക്കിയപ്പോൾ അദ്ദേഹത്തിന്നു മൂക്കുണ്ടായിരുന്നില്ല. ശ്രീകൃഷ്ണനാകട്ടെ ഇത്രയും മതിയെന്നുകരുതി അൎജ്ജുനനൊന്നിച്ചു തിരികെ പോരികയും ചെയ്തു.’

പരിചയാധിക്യം ഹാസ്യാംശത്തെ കളയുമെന്നുള്ളതിന്ന് ഈ കഥ നല്ല ദൃഷ്ടാന്തമാണല്ലോ. മേൽപ്രകാരം നാടകാഭിനയത്തിന്നുവേണ്ടി നിൎമ്മിച്ച വികൃതശ്ലോക

ങ്ങൾ വർദ്ധിച്ച് അതിന്റെ വികൃതത്വംപോയി സാധാരണമായിത്തീർന്നുവെന്നു മാത്രമല്ല, ഹാസ്യമല്ലാത്ത ശൃംഗാരവീരാദിസന്ദർഭങ്ങളെക്കുറിച്ചും ആമാതിരിയിലുള്ള പദ്യങ്ങൾ [illegible] ധാരാളം നിർമ്മിച്ചു തുടങ്ങി. അങ്ങനെയും കുറെ കഴിഞ്ഞപ്പോൾ ആ രീതി മലയാളസാഹിത്യത്തിലെ ഒരു പ്രധാന പ്രസ്ഥാനമായിത്തീരുകയും ചെയ്തു. എന്നുതന്നെയുമല്ല, കുറെക്കഴിഞ്ഞപ്പോൾ സംസ്കൃതപ്രത്യയം ചേർന്ന സംസ്കൃതപദം ഒന്നുമില്ലെങ്കിലും സംസ്കൃതവൃത്തത്തിൽ നിർമ്മിച്ചിട്ടുള്ള പദ്യങ്ങൾക്കെല്ലാം മണിപ്രവാളമെന്നു പ്രാചീനന്മാർ പറഞ്ഞു വന്നിരുന്നതായിപ്പോലും തെളിയുന്നുണ്ട്. എങ്ങിനെ എന്നാൽ, പ്രാചീനപണ്ഡിതന്മാർ മലയാളപദ്യസാഹിത്യത്തെ മണിപ്രവാളം, പാട്ട് ഇങ്ങനെ ആകപ്പാടെ രണ്ടു തരമായിട്ടാണ് തിരിച്ചുകാണുന്നത്. അതിനാൽ വസന്തതിലകം മുതലായ സംസ്കൃതവൃത്തങ്ങളിൽ നിർമ്മിച്ചിട്ടുള്ള പദ്യങ്ങളെല്ലാം മണിപ്രവാളം. 'എതുക' എന്ന പാദാന്തപ്രാസത്തോടും 'മോന' എന്ന മുഖാന്തപ്രാസത്തോടും കൂടി ദ്രമിഡവൃത്തങ്ങളിൽ നിർമ്മിച്ചിട്ടുള്ളവയെല്ലാം പാട്ട്. ഇങ്ങനെയാണ് അവ തമ്മിലുള്ള ഭേദമെന്നു 'ലീലാതിലകം' എന്ന പ്രാചീനഗ്രന്ഥം തെളിയിക്കുന്നുണ്ട്.

"തെളിഞ്ഞ തേൻകുപ്പി കടഞ്ഞതാംമെ-
ന്നിവററിലൊന്നോ ചിരിതേവികണ്ഠം
അതല്ലറിഞ്ഞേനണിവാനനംഗൻ
മടിഞ്ഞുവെച്ചോരു കുറിഞ്ഞിമാല."

എന്നിവക സംസ്കൃതരൂപം കലരാത്ത പദ്യങ്ങളും മണിപ്രവാളമാണെന്ന് ആ ഗ്രന്ഥകാരൻ സ്പഷ്ടമായിത്ത

ന്നെ പറഞ്ഞിട്ടുമുണ്ട്. പാട്ടുകളിൽ സംസ്കൃതപ്രത്യയത്തോടുകൂടിയ സംസ്കൃതപദങ്ങൾ ഉണ്ടായിരിക്കരുതെന്ന് അക്കാലത്തു നിർബ്ബന്ധമുണ്ടായിരുന്നതായികാണുന്നുണ്ട്. ആദികാലത്തെ ഗ്രന്ഥങ്ങളെല്ലാം ആ നിയമത്തിന്നനുസരിച്ചാണിരിക്കുന്നതും. ദ്രമിഡവൃത്തങ്ങളിലും സംസ്കൃതരൂപങ്ങൾ അല്പമായി ചേർത്തുതുടങ്ങിയതു കൃഷ്ണഗാഥാകർത്താവും അതു ധാരാളമായിച്ചേർത്തു തുടങ്ങിയത് എഴുത്തച്ഛനുമാണ്. അതോടുകൂടിയാണ് മണിപ്രവാളമെന്നതിന്നു വൃത്തനിയമം ഇല്ലാതെ ഏതുജാതിവൃത്തത്തിലായാലും സംസ്കൃതരൂപങ്ങളും മലയാളരൂപങ്ങളും കലർന്നിട്ടുള്ള സാഹിത്യം എന്നർത്ഥം വ്യവസ്ഥിതമായിത്തീർന്നിട്ടുള്ളത്. എങ്കിലും സംസ്കൃതവൃത്തങ്ങളിലാണ് ഈ രീതി പിൽക്കാലത്തും അധികമായി പ്രയോഗിച്ചിട്ടുള്ളതെന്നും അതിനാൽ മുൻകാലത്തെ വ്യവസ്ഥക്കനുസരിച്ചു തന്നെയാണ് മണിപ്രവാളസാഹിത്യത്തിലെ അധികഭാഗവും ഇരിക്കുന്നതെന്നും ഈ വിഷയത്തിൽ കരുതാവുന്നതാണ്. ഈ മണിപ്രവാളരീതിയെപ്പററിയേടത്തോളം മറെറാരു വിശേഷവും അറിയേണ്ടതായിട്ടുണ്ട്. ആദികാലങ്ങളിൽ ഹാസ്യത്തിന്നുവേണ്ടി സംസ്കൃതപ്രത്യയങ്ങളോടുകൂടിയ സംസ്കൃതപദങ്ങളോടു കലർന്നിട്ടുള്ളതുപോലെ മലയാളപ്രകൃതികളിൽ സംസ്കൃതപ്രത്യയം ചേർത്തു വികൃതമാക്കിയും പദങ്ങളെ പ്രയോഗിച്ചുവന്നിരുന്നു. അതിന്ന് ഒന്നുരണ്ടുദാഹരണം കാണിക്കാം. സ്വപ്നനാടകത്തിലെ

'ബഹുശോപ്യുപദേശേഷു യയാ മാം വീക്ഷമാണയാ
ഹസ്തേന സ്രസ്തകോണേന കൃതമാകാശവാദിതം''

എന്ന നായകശ്ലോകത്തിനുള്ള പ്രതിശ്ലോകമായ

"ബഹുഗോപ്യമിതെചരുമ്പോൾ യയാമാംനോക്കമാണയാ|
ഹസ്തേന സ്രസ്തസൂർപ്പേണ കൃതമാകാശചെറിതം"

എന്നുള്ളതിലെ 'നോക്കമാണയാ, 'ചെറിതം' എന്നും മററുമുള്ള പ്രയോഗങ്ങൾ എത്രത്തോളം വികൃതമാണെന്നു പറയേണ്ടതില്ലല്ലോ. മണിപ്രവാളരീതിയുടെ ഹാസ്യാംശംപോയിട്ടും അല്പകാലത്തേക്ക് ഈ മാതിരി പ്രയോഗങ്ങൾ നിലനിന്നിരുന്നു എന്ന് 'ഉണ്ണുനീലിസന്ദേശം' മുതലായ ശൃംഗാരപ്രധാനകാവ്യങ്ങളിൽക്കാണുന്ന "പാലവും പിന്നിടേഹാഃ" "കേഴന്തീ വാ രഹസി വിരഹവ്യാകുലാ വല്ലഭാ മേ" "പോക്കാണക്രേ തരുണജലദം കാളിദാസഃ കവീന്ദ്രഃ" എന്നീവക പ്രയോഗങ്ങൾ തെളിയിക്കുന്നുണ്ട്. എങ്കിലും ആ രീതി ഏററവും വികൃതമാണെന്നുവെച്ചു പിൽക്കാലത്തുള്ള കവികൾ ഹാസ്യത്തിലല്ലാതെ പ്രയോഗിക്കാതായിത്തീർന്നിട്ടുമുണ്ട്. മണിപ്രവാളപ്രസ്ഥാനത്തിന്റെ മാറ്റം ചുരുക്കത്തിൽ ഈ പ്രകാരമെല്ലാമാണ്. ഈ പ്രസ്ഥാനത്തിലുള്ള ഭാഷാഗ്രന്ഥങ്ങൾ പ്രധാനമായി ഉണ്ണുനീലിസന്ദേശം, ഭ്രമരസന്ദേശം മുതലായ പ്രാചീനസന്ദേശങ്ങൾ, ചമ്പൂഗ്രന്ഥങ്ങൾ, കഥകളികൾ ഇവയും കൃഷ്ണചരിതം, ചന്ദ്രോത്സവം മുതലായ ചില കാവ്യങ്ങളുമാണ്.

## ൨. ഗാഥകൾ.

ഈ പ്രസ്ഥാനത്തിൽച്ചേർന്ന സാഹിത്യഗ്രന്ഥങ്ങൾ എണ്ണത്തിൽ വളരെയധികമില്ലെങ്കിലും ഇതും ഭാഷയിൽ പ്രധാനപ്പെട്ട ഒരു സാഹിത്യരീതിതന്നെയാണ്. 'കൃഷ്ണ

ഗാഥ എന്ന വിശിഷ്ടഗ്രന്ഥമാണ് ഈ പ്രാധാന്യം വന്നുകൂടുവാനുള്ള മുഖ്യ കാരണം. ദ്രമിഡവൃത്തങ്ങളുമായ പാട്ടുകളിൽ ഉൾപ്പെട്ട ഒരു പ്രത്യേകപ്രസ്ഥാനമാണിത്. മണിപ്രവാളരീതിയിലല്ലാതെ ശുദ്ധമലയാളരീതിയിലുണ്ടായിട്ടുള്ള ഗ്രന്ഥങ്ങളിൽ പ്രാചീനതമം കൃഷ്ണഗാഥയാണെന്ന് അതിലെ ഭാഷാരീതികൊണ്ടുതന്നെ സ്പഷ്ടമാകുന്നുണ്ട്. സംസ്കൃതശബ്ദങ്ങളെ തദ്ഭവരീതിയിൽ എടുത്തു പ്രയോഗിച്ചിട്ടുള്ള ശുദ്ധഭാഷാഗ്രന്ഥം ഇതിനോടു തുല്യമായി മറെറാന്നും ഇല്ല. ഗാഥ എന്ന പേര് മുൻകാലങ്ങളിൽ ദ്രമിഡവൃത്തത്തിൽ നിർമ്മിച്ചിട്ടുള്ള ഗ്രന്ഥങ്ങൾക്കു പൊതുവായി പറഞ്ഞിരുന്നതാണെന്നു കാണുന്നുണ്ട്. ചിലപ്പതികാരം എന്ന ചെന്തമിഴ്ഗ്രന്ഥത്തിൽപ്പോലും ഗാഥാശബ്ദത്തിൻെറ തദ്ഭവമായ 'അരങ്കേററുകാതൈ' 'മനൈയറംപടുത്തകാതൈ' എന്നീവക ശബ്ദങ്ങൾ പാട്ട് എന്ന അർത്ഥത്തിൽ പ്രയോഗിച്ചുകാണുന്നതുകൊണ്ട് ഈ സംഗതി ഊഹിക്കാവുന്നതാണ്. ഈ രീതിക്കു ഗാംഭീര്യത്തെക്കാൾ ലാളിത്യത്തോടാണ് അധികം യോജിപ്പുള്ളത്. ഓരോരോ സന്ദർഭങ്ങൾക്കനുസരിച്ച് അലങ്കാരങ്ങൾ സുലഭമായി പ്രയോഗിക്കാൻ കൃഷ്ണഗാഥാകർത്താവിനോടു കിടപിടിക്കാൻ സംസ്കൃതസാഹിത്യകാരന്മാരിൽപ്പോലും ആരെങ്കിലും ഉണ്ടോ എന്നു സംശയമാണ്. ദേവകിയുടെ ഗർഭസന്ദർഭം വർണ്ണിച്ചിരിക്കുന്നതും മററും നോക്കുക.

''കുപ്പിയിൽ നിന്നൊരു നൽവിളക്കെങ്ങനെ
കുപ്പിയെച്ചാല വിളക്കി ഞായമേ

ഗർഭമായുള്ള വൈവർണ്ണ്യവും ധാമമ-
ഗ്ഗർഭിണിതന്നെയുമവ്വണ്ണമേ
ഗർഭത്തിന്നുള്ളാത ചിഹ്നവും പോന്നവാറ-
ല്പമായ്ക്കാണത്തുടങ്ങി മെയ്യിൽ
നേർത്തു നിന്നീടുന്ന ഗാത്രങ്ങളെല്ലാമേ
ചീർത്തുതുടങ്ങീതു നാളിൽ നാളിൽ.
ആഴ്ന്നുപോയെങ്ങാനം വീഴ്ന്നാത നാഭിയും
പൂർണ്ണമായ്ത്തൂർന്നുമെഴത്തുടങ്ങി.
സൂക്ഷ്മമായുള്ളാത മദ്ധ്യവും ചെമ്മേ
വീക്ഷണഗോചരമായി വന്നു.
മാന്യമായുള്ള വലിത്രയം മാഞ്ഞുപോയ്
ശൂന്യമായ്വന്നിതു മെല്ലെമെല്ലെ.
ആനകടന്നുള്ളി മാനീയമാം കൊങ്കകൾ-
കാനനം ചാലക്കറുത്തതപ്പോൾ
നന്ദനനന്തീയാലെങ്ങളെ സ്നേഹമി-
ല്ലെന്നതു ചിന്തിച്ചിട്ടെന്നപോലെ.
ചാതവാത്സ്യവുമമ്മാരോടു ചേരുന്നൊ-
രാരവും പോയങ്ങു ദൂരമായി.
ബാലകൻ വേണമിന്മാരോടു ചേരുവാൻ
ഞാനിനി നീങ്ങണമെന്നപോലെ.''

ചില സ്ഥലങ്ങളിൽ അലങ്കാരങ്ങളുടെ ക്ഷാമമില്ലായ്മ കുറെ അധികമായിപ്പോയോ എന്നു തന്നെയും തോന്നുന്നതാണ്. നോക്കുക:--

“ഭക്തിയെപ്പൂണ്ടുകണ്ടോരനേരത്തു
നിദ്രതാൻ മണ്ടിനാൾ ദൂരം ദൂരം.
തന്നുടെ കാമുകനന്യയെപ്പൂണ്ടംപോൾ
ഖിന്നമാരാമല്ലോ മാനിനിമാർ.''

"ഗോവിന്ദനായൊരു മന്ദരം തന്നാലെ
മേവുന്ന മന്ഥനംകൊണ്ടു ചെമ്മെ
പ്രദ്യുമ്നനായൊരു നൽത്തിങ്കളുണ്ടായി
രുഗ്മിണിയായൊരു പാൽക്കടലിൽ."

എങ്കിലും രസങ്ങളെയും ഭാവങ്ങളെയും പ്രായേണ വിടാതെയും മന്ദമായി ഒഴുകുന്ന, തെളിഞ്ഞ നദിയുടെ ചെറിയ ഓളങ്ങളോടുകൂടിയ ഒഴുക്കിന്റെ രീതി പിടിച്ചും പോകുന്ന കൃഷ്ണഗാഥാഗ്രന്ഥത്തിന്റെ പ്രസാദഗുണം അസാധാരണം തന്നെയാണെന്നുള്ളതിന്നു സംശയമില്ല. മേൽ കാണിച്ച മാതിരിയിൽ ഉദാഹരണത്തിന്ന് ആ ഗ്രന്ഥത്തിലെ ഏതുഭാഗം നോക്കിയാലും മതിയാകുന്നതുകൊണ്ട് പ്രത്യേകം എടുത്തു കാണിക്കേണ്ട ആവശ്യവുമില്ല. 'സംസ്കൃതത്തിലുള്ള 'ഭാഗവതം ദശമസ്കന്ധ'ത്തിലെ കഥയാണ് ഇതിൽ വർണ്ണിച്ചിട്ടുള്ളതെങ്കിലും ഋതുവർണ്ണനം മുതലായ ചില പ്രകൃതങ്ങളിൽ ഭാഗവതത്തിലെ ചില ശ്ലോകങ്ങളെത്തന്നെ പരിഭാഷപ്പെടുത്തീട്ടുള്ള മാതിരിയിൽ ഒരേ അർത്ഥമായി പ്രതിപാദിച്ചിട്ടും ഉണ്ടെങ്കിലും ഗ്രന്ഥകാരൻ സ്വാതന്ത്ര്യമായിത്തന്നെയാണ് കഥാവസ്തു വിസ്തരിച്ചിട്ടുള്ളത്. അല്ലാതെ ഭാഗവതശ്ലോകങ്ങളുടെ എല്ലാം ഒരു ശരിയായ പരിഭാഷയുടെ രീതിയിലല്ല. പിൽക്കാലത്തു സാധാരണ നടപ്പില്ലാതതായിത്തീർന്ന പല ഭാഷാശബ്ദങ്ങളും ഇതിൽ കാണുന്നുണ്ട്. മാൺപ്, പൂൺപ്, മുകുന്ന എന്നിവകപദങ്ങളും അവയിൽപ്പെട്ടതാണ്. അതുപോലെതന്നെ

'പോവതിന്നോർക്കുമ്പോൾ വേവല്ലോ മേവുന്നു'
'നാരിമാരെല്ലാരും കേഴയായീ'
'പാപികളായോർക്കു തോന്നിതായും'

എന്നീവക പല പ്രയോഗരീതികളും ഈ ഗ്രന്ഥത്തിൽകാണുന്നുണ്ട്. ഇതെല്ലാം കൃഷ്ണഗാഥയുടെ പ്രാചീനതയെ തെളിയിക്കുന്നതാണ്. കവി വലിയ ഭക്തനാണെങ്കിലും പ്രായപൂർത്തി വന്ന ശ്രീകൃഷ്ണനെക്കാൾ ലീലാതൽപരനായ ബാലഗോപാലനെയാണ് അധികം അദ്ദേഹത്തിനു പിടുത്തമെന്നും രുഗ്മിണീസ്വയംവരംവരെയുള്ള കഥാഭാഗവും അതിനുശേഷമുള്ള ഭാഗവും നോക്കിയാൽ അറിയാം. ആകപ്പാടെ കവിതാഗുണംകൊണ്ടു കൃഷ്ണഗാഥാകർത്താവിനോടു കിടനില്ലാൻ മലയാളസാഹിത്യകാരന്മാരിൽ എഴുത്തച്ഛനല്ലാതെ ആരെങ്കിലും ഉണ്ടോ എന്നു സംശയവുമാണ്. കൃഷ്ണഗാഥ ഇത്രത്തോളം വിശേഷമാണെങ്കിലും ആ ഗാഥാപ്രസ്ഥാനത്തിൽ വലിയ ഗ്രന്ഥങ്ങൾ നിർമ്മിപ്പാൻ പിൽകാലത്തുള്ള ഭാഷാസാഹിത്യകാരന്മാരിൽ അധികമാരും ശ്രമിച്ചുകാണുന്നില്ല. അങ്ങനെ വന്നത് ആ രീതിയെത്തുടർന്ന് ഏകദേശമെങ്കിലും കൃഷ്ണഗാഥയോടു കിടപിടിക്കത്തക്ക ഒരു ഗ്രന്ഥം നിർമ്മിപ്പാൻ പ്രയാസമുള്ളതുകൊണ്ടായിരിക്കാമെന്നും ആ ഗ്രന്ഥത്തിന്റെ വിശിഷ്ടഗുണങ്ങൾ കാണുമ്പോൾ വിചാരിക്കാവുന്നതാണ്. ഭാരതഗാഥയെന്നൊരു ഗ്രന്ഥം മാത്രം കൃഷ്ണഗാഥയിലെ രീതിപിടിച്ച് എന്നുമാത്രമല്ല ചില പ്രയോഗങ്ങൾപോലും അനുസരിച്ച് ഒരാൾ നിർമ്മിച്ചിട്ടുണ്ട്. എങ്കിലും ഗുണംകൊണ്ടാവട്ടെ കവിക്കുള്ള വ്യുൽപത്തികൊണ്ടാവട്ടെ കൃഷ്ണഗാഥയോട് അടുക്കുവാൻപോലും അതിനു കഴിഞ്ഞിട്ടുമില്ല. പിന്നെ ചില ഖണ്ഡകൃതികളാണ് ആ രീതിയിൽ ചിലർ നിർമ്മിച്ചിട്ടുള്ളത്. അവയുടേയും ഫലം മിക്കതും മേൽപ്രകാരം തന്നെയാണ്.

മേൽപ്രകാരം മററുള്ളവക്ക് അനുകരിപ്പാൻപോലും പ്രയാസമാകത്തക്കവണ്ണം അത്രത്തോളം ഉൽകൃഷ്ടമായ കൃഷ്ണഗാഥയുടെ കർത്താവിനെപ്പററിയും അദ്ദേഹത്തിൻെറ ജീവിതകാലത്തെപ്പററിയും പല വാദപ്രതിവാദങ്ങളും നടന്നിട്ടുണ്ട്. എങ്കിലും പരക്കെസ്സമ്മതമായ ഒരഭിപ്രായം ഇതുവരെ വ്യവസ്ഥപ്പെട്ടുകഴിഞ്ഞിട്ടില്ല. ഭാഷാചരിത്രകർത്താവായ ഗോവിന്ദപ്പിള്ള പറഞ്ഞിരിക്കുന്നത് കൊല്ലം൭-ാംശതകത്തിലാണ് ഈ ഗ്രന്ഥത്തിൻെറ ഉൽപത്തിയെന്നും ഉത്തരകേരളത്തിൽ കുറുമ്പ്രനാട്ടു താലൂക്കിൽച്ചേൎന്ന 'വടകര' എന്ന ദേശത്ത് ചെറുശ്ശേരിഇല്ലത്തെ ഒരു നമ്പൂരിയാണ് ഇതിൻെറ കവിയെന്നുമാണ്. ഗ്രന്ഥാരംഭത്തിൽ:—

"പാലാഴിമാതുതാൻ പാലിച്ചുപോരുന്ന
കോലാധിനാഥനുദയവൎമ്മൻ,
ആജ്ഞയെച്ചെയ്കയാലജ്ഞനായുള്ള ഞാൻ
പ്രാജ്ഞനെന്നിങ്ങനെ ഭാവിച്ചിപ്പോഴം."

എന്നിങ്ങനെയും ഗ്രന്ഥത്തിലെ എല്ലാ പ്രകരണങ്ങളുടെയും അവസാനത്തിൽ

ആജ്ഞയാ കോലഭൂപസ്യ
പ്രാജ്ഞസ്യോദയവൎമ്മണഃ
കൃതായാം കൃഷ്ണഗാഥായാം
.........................

എന്നിങ്ങനെയും കാണുന്നതുകൊണ്ടു പ്രസ്തുതകവി ഉദയവൎമ്മൻ എന്നു പേരായ ഒരു കോലത്തിരിരാജാവിൻെറ ആശ്രിതനായിരുന്നുവെന്നും ആ രാജാവിൻെറ കല്പനപ്രകാരമാണ് ഗ്രന്ഥം നിൎമ്മിച്ചിട്ടുള്ളതെന്നും സ്പഷ്ട

മാകുന്നുണ്ടു്. ഒരു ദിവസം രാജാവും ഗ്രന്ഥകാരനുംകൂടി ചതുരംഗം വെച്ചുകൊണ്ടിരിക്കുമ്പോൾ രാജാവു തോൽക്കാറായതു കണ്ടു് അന്തഃപുരത്തിന്റെ രാജ്ഞി കുട്ടിയെ ഉറക്കുവാൻ പാടുക എന്ന വ്യാജത്തിൽ പ്രകൃതഗ്രന്ഥത്തിലെ മട്ടനുസരിച്ചു് ഒരു പാട്ടുപാടിക്കൊണ്ടു് രാജാവിന്നു കളിയിൽ കരു വെക്കേണ്ടുന്ന ക്രമം ഉപദേശിച്ചുവെന്നും അതാണ് ഈ മട്ടിൽ ഒരു ഗ്രന്ഥമുണ്ടാക്കാൻ കവിയോടു കല്പിക്കുന്നതിന്നുണ്ടായ കാരണമെന്നും പ്രസിദ്ധമായ ഒരു ഐതിഹ്യവും ഉണ്ടു്. ഇങ്ങനെയെല്ലാമാണ് ഭാഷാചരിത്രകർത്താവിന്റെ അഭിപ്രായച്ചുരുക്കം. ഭാരതഗാഥയെന്ന ഗ്രന്ഥത്തെ അവലംബിച്ചുംകൊണ്ടു് കൃഷ്ണഗാഥാകർത്താവുതന്നെയാണ് ഭാരതഗാഥയും നിർമ്മിച്ചിട്ടുള്ളതെന്നും ആ ഗ്രന്ഥത്തിലും ഉദയവർമ്മൻ കോലത്തിരിരാജാവിന്റെ ആജ്ഞപ്രകാരമാണ് അതു നിർമ്മിച്ചിട്ടുള്ളതെന്നു കാണുന്നതിനാലും കൊല്ലവർഷം ൭൦൦-ാമാണ്ടിനിടക്കു് ഉദയവർമ്മൻ എന്ന പേരായ ഒരു കോലത്തിരിരാജാവു രാജ്യം വാണിരുന്നതായും ആ രാജാവിന്റെ സേവനായി ഒരു നമ്പൂതിരികവിയുണ്ടായിരുന്നതായും കോലത്തിരിരാജകുടുംബത്തിലെ പഴയ രേഖകൾകൊണ്ടു് തെളിയുന്നതിനാലും പ്രസ്തുതകവിയുടെ ജീവകാലം കൊല്ലവർഷം ൮-ാം ശതകത്തിന്റെ മദ്ധ്യകാലമാണെന്നും ചിറക്കൽ രാമവർമ്മത്തമ്പുരാൻ മുതലായവർ അഭിപ്രായപ്പെടുന്നു. കൃഷ്ണഗാഥയിലും ഭാരതഗാഥയിലും ചേർത്തിട്ടുള്ള 'കൃതായാം കൃഷ്ണഗാഥായാം' 'കലേർഭാരതഗാഥായാം' ഈ ഭാഗങ്ങളുടെ കടുമറിച്ചുതള്ളി 'തായാം കൃഷ്ണഗാഥായാം' എന്നാളും 'ലേർഭാരതഗാഥായാം' എന്നാളും ഗ്രന്ഥനിർമ്മാ

ണകാലത്തെ കലിസംഖ്യ കാണിച്ചിരിക്കുകയാണെന്നു ഒരു യുക്ത്യാഭാസത്തെയും അവർ പ്രസ്താവിച്ചിട്ടുണ്ട്. കവനോദയക്കാരാകട്ടെ, കൃഷ്ണഗാഥയുടെ കർത്താവു പുനംനമ്പൂരിയാണെന്നും ഉത്തരകേരളത്തിൽ ചെറുശ്ശേരി എന്നു പേരായി ഒരില്ലംതന്നെയില്ലെന്നും ഉദ്ദണ്ഡശാസ്ത്രികൾ കേരളത്തിൽ വന്ന കാലത്ത് പുനംനമ്പൂരിയെ കോലത്തുനാട്ടിൽനിന്നു സാമൂതിരിരാജാവു കോഴിക്കോട്ടേക്കു വരുത്തിയതായിരിക്കണമെന്നും അതിനാൽ കോഴിക്കോട്ടുണ്ടായിരുന്നവരായി പ്രസിദ്ധന്മാരായ പതിനെട്ടരക്കവികളിൽ പുനംനമ്പൂരി ഉൾപ്പെടുന്നതിന്നും, ഉദ്ദണ്ഡശാസ്ത്രികൾ ആ കവിയെപ്പുകഴ്ത്തിക്കൊണ്ട്—

"അധികേരളമഗ്ര്യഗിരഃ കവയഃ
കവയസ്തുവയസ്തു നതാൻ വിനമഃ
പുനക്കോട്ഗകാരിവചഃ പ്രസരം
പുനരേവ പുനഃ പുനരന്നമഹോ."

എന്നും മററും വർണ്ണിച്ചിട്ടുള്ളതിന്നും .അസംഗതിയില്ലെന്നും അഭിപ്രായം പറയുന്നു. പി. കെ. നാരായണപിള്ള അവർകൾ ചെറുശ്ശേരി എന്നില്ലപ്പേരായ ഒരു നമ്പൂതിരിതന്നെയാണ്, കൃഷ്ണഗാഥയുടേയും ഭാരതഗാഥയുടേയും കർത്താവെന്നു വ്യവസ്ഥാപിച്ചിരിക്കുന്നു. എന്നാൽ 'തായാം കൃഷ്ണഗാഥായാം' എന്നും മററുമുള്ളത് കലിസംഖ്യയായിക്കല്പിക്കുന്നത് കണക്കിലായിവരില്ലെന്നും ഗ്രന്ഥകാരന്റെ കാലം ൯-ാംശതവർഷത്തിന്ന് എത്രയോ വളരെ മുമ്പാണെന്നും മുമ്പുകാണിച്ച പക്ഷക്കാർക്കെതിരായി പ്രസ്താവിക്കാതെയിരുന്നിട്ടില്ല. കണ്ടൂർ നാരായണമേനോനവർകൾ, ഭാരതഗാഥയും കൃഷ്ണഗാഥയും ഒരു

കവിയുടെ കൃതികളായിവരുവാൻ ഒരു വിധത്തിലും വഴിയില്ലെന്നും ഭാരതഗാഥാകൎത്താവു പക്ഷെ വൃഖം—മാണ്ടിനിടക്കു നാടുവാണിരുന്ന കോലത്തിരി രാജാവിന്റെ സേവകനായിരുന്ന നമ്പൂതിരിയായിരിക്കാമെന്നും കൃഷ്ണഗാഥയുടെ രീതി പിടിച്ച് അദ്ദേഹം ആ കവിത നിൎമ്മിച്ചതായിരിക്കാമെന്നും അഭിപ്രായപ്പെട്ടിരിക്കുന്നു. രണ്ടു ഗ്രന്ഥങ്ങളുടെയും കവി ഒരാളല്ലെന്നുള്ളതിലേക്ക് കവിതാഗുണത്തിന്റെ ഉൽക്കൎഷാപകൎഷങ്ങളെയാണ് പ്രധാനമായി അദ്ദേഹം അടിസ്ഥാനപ്പെടുത്തീട്ടുള്ളത്. ഭാരതഗാഥാകൎത്താവ് എത്രതന്നെ പരിഷ്കൃതനായിത്തീൎന്നാലും കൃഷ്ണഗാഥയെപ്പോലെ അതിവിശിഷ്ടമായ ഒരുഗ്രന്ഥം നിൎമ്മിപ്പാൻ വേണ്ട വാസനാവിശേഷം അദ്ദേഹത്തിനുണ്ടാകുന്നതല്ലെന്നും കവിതാകാരണങ്ങളിൽ വെച്ച് ജന്മസിദ്ധമായ വാസനയൊഴിച്ച് മറ്റുള്ള സംഗതികളെ പരിഷ്കരിച്ചു നന്നാക്കാമെങ്കിലും വാസനയെപ്പരിഷ്കരിക്കുന്ന കാൎയ്യം ഒരു ക്ലിപ്തനിയമമനുസരിച്ചല്ലാതെ സാധിക്കുന്നതല്ലെന്നും സ്വതസ്സിദ്ധമായ വാസനാഗുണം അവിടവിടെ പ്രതിഫലിച്ചുകാണാതിരിക്കയില്ലെന്നും നാരായണമേനോനവർകൾ ആ രണ്ടു ഗ്രന്ഥങ്ങളെയും താരതമ്യപ്പെടുത്തി അനേകം ദൃഷ്ടാന്തങ്ങൾ കാണിച്ച് തെളിയിച്ചിട്ടുണ്ട്. എന്നാൽ ഭാഷയിൽ ലീലാതിലകകാലംവരെ കഴിച്ചു പ്രചാരമുണ്ടായിരുന്നവയും ആട്ടപ്രകാരം, വൈശികതന്ത്രം മുതലായവയിൽ ധാരാളം കാണുന്നവയുമായ ചില പ്രയോഗവിശേഷങ്ങൾ കൃഷ്ണഗാഥയിൽക്കാണുന്നുണ്ട്. ഭാരതഗാഥാകൎത്താവ് രീതികൊണ്ടു കൃഷ്ണഗാഥയെ അനുകരിച്ചിട്ടുണ്ടെങ്കിലും സൂക്ഷ്മങ്ങ

മായ ആ വക പ്രയോഗവിശേഷങ്ങൾ അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ കാണുന്നില്ല. അതിന്നുദാഹരണങ്ങളായ പ്രയോഗങ്ങൾ മുമ്പു കാണിച്ചിട്ടുണ്ടല്ലോ.

ഇങ്ങനെ പലതരം സൂക്ഷ്മങ്ങളായ അംശങ്ങളും എടുത്തു് നോക്കുമ്പോൾ ഭാരതഗാഥ കൃഷ്ണഗാഥയെ അനുസരിച്ചു പിൽക്കാലത്തു് ഒരു കവി എഴുതിയതാണെന്നുള്ള തത്വം തെളിയുന്നതാണ്. അതിന്നു പുറമെ ഭാരതഗാഥ ആദ്യത്തിലും കൃഷ്ണഗാഥ പിന്നീടും ഉണ്ടാക്കിയതാണെന്നു പറയുന്നതും കലിസംഖ്യയായിക്കല്പിച്ചു ചേർത്തിട്ടുള്ള സംഗതിയും പരസ്പരവിരുദ്ധവുമാണ്. കലിസംഖ്യ കൃഷ്ണഗാഥക്കു പറയുന്നതു് [illegible] (കൊല്ലവർഷം—[illegible]) ഭാരതഗാഥക്കു പറയുന്നതു് [illegible] (കൊല്ലവർഷം—[illegible]) ആകയാൽ ഭാരതഗാഥ ഒടുവിൽ, അതായതു് കൃഷ്ണഗാഥ ഉണ്ടാക്കി മൂന്നുകൊല്ലം കഴിയുമ്പോൾ ഉണ്ടാക്കിയതായിട്ടാണ് വരുന്നതു്. പക്ഷെ അതൊന്നും കലിസംഖ്യാവില്ലെന്നുള്ളതിലേക്കു് ഗ്രന്ഥത്തിലുൾപ്പെട്ട എല്ലാപ്രകരണങ്ങളുടെയും അവസാനത്തിൽ 'കൃതായാം കൃഷ്ണഗാഥായാം' എന്നും 'കലേർഭാരതഗാഥായാം' എന്നും തന്നെ കാണുന്നതും ഗ്രന്ഥം മുഴുവനും ഒരു ദിവസംകൊണ്ടുതന്നെ നിർമ്മിച്ചതാണെന്നു കരുതുന്നതു് വെറും അസംബന്ധമാണെന്നു പ്രത്യേകം പറഞ്ഞറിയിക്കേണ്ടതില്ലെന്നുള്ളതും തന്നെ വേണ്ടേടത്തോളം സാധകങ്ങളായിരിക്കുന്നുണ്ട്. അതും കൂടാതെ കൃഷ്ണഗാഥാകർത്താവിന്നു് നല്ല സംസ്കൃതവ്യുൽപത്തിയുണ്ടെന്നു ഗ്രന്ഥത്തിലെ ഏതു ഭാഗവും നല്ലവണ്ണം തെളിയിക്കുന്നുണ്ട്. ഭാരതഗാഥയി

ളാകട്ടെ, അപശബ്ദങ്ങൾ പലേടത്തും കാണുന്നതിനാൽ കേവലം ഒരു പുരാണവ്യുൽപത്തിമാത്രമേ അതിന്റെ കർത്താവിനുണ്ടായിരുന്നുള്ളൂ എന്നതു് സ്പഷ്ടമാണു്. കൃഷ്ണഗാഥക്കു് 'കൃഷ്ണപ്പാട്ടു്' എന്ന പേർ മണിപ്രവാളരീതിയിൽ പാട്ടുകൾ നിർമ്മിച്ചു തുടങ്ങിയതിനു ശേഷം പറഞ്ഞുതുടങ്ങിയതാവാനേ യുക്തിയും കാണുന്നുള്ളൂ. ആദികാലങ്ങളിൽ പാട്ടു് എന്നതു് ദ്രമിഡവൃത്തത്തിൽ നിർമ്മിച്ചിട്ടുള്ള ഖണ്ഡകൃതികൾക്കും, ഗാഥ എന്നതു് ആ വൃത്തത്തിലുള്ള മഹാകൃതികൾക്കും ദ്രമിഡന്മാർ പറഞ്ഞുവന്നിരുന്ന പേരാണെന്നുള്ളതിലേക്കു് ചിലപ്പതികാരം, മണിമേഖല തുടങ്ങിയ പ്രാചീനതമിഴ്ഗ്രന്ഥങ്ങൾ തെളിവായിട്ടുണ്ടു്. ആ സംഗതിയും മററു സംഗതികളുടെ കൂട്ടത്തിൽ കൃഷ്ണഗാഥയുടെ പ്രാചീനതയെ സൂചിപ്പിക്കാൻ ഉപയോഗപ്പെടുന്നതാണു്. കവി അദ്ദേഹത്തിന്റെ കൃതിക്കു് 'ഗാഥ' എന്നല്ലാതെ 'പാട്ടു്' എന്ന പേർ ഒരേടത്തും പ്രയോഗിച്ചിട്ടില്ലെന്നുള്ളതും ഇവിടെ ഓർക്കേണ്ടതുമാണു്. നാരായണമേനോനവർകൾ ചെറുശ്ശേരി എന്ന ഗ്രന്ഥനാമം ചെറിപ്പാട്ടു് എന്നതിൽനിന്നു വന്നതായിരിക്കാമെന്നഭിപ്രായപ്പെട്ടിട്ടുള്ളതു് ഒരു വെറും കസൃഷ്ടിയാണെന്നുമാത്രമേ കരുതുവാൻ തരം കാണുന്നുള്ളൂ. അതിനേക്കാൾ ചെറുശ്ശേരി എന്നു് ഗ്രന്ഥകർത്താവിന്റെ ഇല്ലപ്പേരാണെന്നുള്ള മതംതന്നെയാണു് അധികം യുക്തിയുക്തമായിരിക്കുന്നതു്. നമ്പൂതിരിമാരുടെ വിവാഹസമ്പ്രദായം നിമിത്തം പല ഇല്ലങ്ങളും അന്യംനിന്നുപോകുന്നതു് അതിസാധാരണമായിരിക്കെ ചെറുശ്ശേരി എന്നൊരു ഇല്ലം ഇക്കാലത്തു

കാണുന്നില്ലെന്നുള്ള ആക്ഷേപത്തിന്നു മറെറാരുസമാധാനവും തേടേണ്ട ആവശ്യംതന്നെ ഇല്ല. നാരായണപിള്ള അവർകളുടെ അഭിപ്രായപ്രകാരം ഉണ്ണുനീലിസന്ദേശത്തിലുള്ള ഭാഷാഭേദം ദേശഭേദംകൊണ്ടു വന്നിട്ടുള്ളതാകാമെന്നും കൃഷ്ണഗാഥയ്ക്കു ആ ഗ്രന്ഥത്തേക്കാളും പ്രാചീനതയുണ്ടായിരിക്കാമെന്നും കാണുന്നതിലുംണ്ടല്പം അനുപപത്തി തോന്നുന്നുണ്ട്. ലീലാതിലകത്തിൽ പാട്ടിന്റെ ലക്ഷണം നിർവ്വചിച്ചിട്ടുള്ളതിൽനിന്നു ദ്രമിഡവൃത്തങ്ങളിലുള്ള ഗ്രന്ഥങ്ങൾ മണിപ്രവാളരീതിയിലായിട്ടോ സംസ്കൃതമാതൃകാവർണ്ണങ്ങളെല്ലാം ചേർന്ന രീതിയിലായിട്ടോ അക്കാലത്തുണ്ടായിരുന്നില്ലെന്നു സ്പഷ്ടമാകുന്നുണ്ട്. ഉണ്ണുനീലിസന്ദേശം ലീലാതിലകത്തെക്കാൾ പ്രാചീനമാണെന്ന് ആ ഗ്രന്ഥം തെളിയിച്ചിട്ടുമുണ്ട്. സംസ്കൃതാക്ഷരങ്ങൾ നിറഞ്ഞ വാക്കുകൾ ഏറ്റവും കാണുന്ന കൃഷ്ണഗാഥ അക്കാലത്തുണ്ടായിരുന്നുവെങ്കിൽ ലീലാതിലകക്കാരൻ തീർച്ചയായും ആ ഗ്രന്ഥത്തെ വകവെക്കാതെ പാട്ടിന്റെ ലക്ഷണം നിർമ്മിക്കയില്ലായിരുന്നു. പാട്ടും ഗാഥയും രണ്ടാണെന്നുള്ള നിലയനുസരിച്ചിട്ടാണെങ്കിൽ ഗാഥക്കു വേറെ ലക്ഷണംകാണിക്കുകയും ചെയ്യുമായിരുന്നു. അതുകൊണ്ട് അക്കാലത്തു കൃഷ്ണഗാഥക്കു പ്രസിദ്ധി സിദ്ധിച്ചിട്ടില്ലെന്നുള്ളത് തീർച്ചതന്നെ. ഇത്രത്തോളം ഗുണസമൃദ്ധിയുള്ള ഒരു ഗ്രന്ഥം വളരെക്കാലം അപ്രസിദ്ധമായിക്കിടന്നു പിന്നെ പ്രസിദ്ധി സമ്പാദിച്ചതാണെന്നു കരുതുന്നതിന്നും അച്ചടി നടപ്പാകാത്ത അക്കാലത്തെപ്പററിയേടത്തോളവും പ്രത്യേകം ചില കാരണങ്ങൾ കൂടാതെ കഴിയുന്നതല്ല. ഇതെല്ലാം

കൂടി നോക്കുമ്പോൾ ലീലാതിലകത്തിന്നു ശേഷവും ചമ്പൂഗ്രന്ഥങ്ങൾ പലതിന്നും മുമ്പുമായ കൊല്ലവർഷം ൬-ാം ശതകത്തിന്റെ അവസാനം മുതൽ ൭-ാം ശതകത്തിന്റെ അവസാനത്തിന്നിടക്കാണ് പ്രസ്തുതഗ്രന്ഥനിൎമ്മാണകാലമെന്നും കവി ചെറുശ്ശേരി എന്നില്ലപ്പേരായ നമ്പൂതിരിതന്നെയാണെന്നും കൃഷ്ണഗാഥാകൎത്താവും ഭാരതഗാഥാകൎത്താവും രണ്ടാളാണെന്നും തന്നെ അനുമിക്കുന്നതാണ് അധികം സംഗതമായിത്തോന്നുന്നത്.

## ൧൩. ചമ്പൂഗ്രന്ഥങ്ങൾ.

മണിപ്രവാളപ്രസ്ഥാനത്തിൽ ഏററവും പ്രധാനപ്പെട്ട ഒരു വൎഗ്ഗമാണ് മലയാളത്തിലെ ചമ്പൂഗ്രന്ഥങ്ങൾ സംസ്കൃതരൂപങ്ങളെ വളരെ അധികമായും പേരിന്നുമാത്രം ചില മലയാളപദങ്ങളെച്ചേൎത്തും നിൎമ്മിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ ഇത്രയധികം വേറെ ഒരു പ്രസ്ഥാനത്തിൽ കാണുന്നില്ല. ഈ പ്രസ്ഥാനവിശേഷത്തിന്റെ ഉൽപത്തി ഇങ്ങനെയാണ്.

കൂടിയാട്ടമെന്ന സംസ്കൃതനാടകാഭിനയത്തിന്റെ പരിഷ്ക്കാരകാലത്ത് ആ നാടകാഭിനയത്തിന്റെ ഒരു അംഗമെന്ന നിലയിൽ വിദൂഷകന്റെ വേഷം ധരിച്ചു പുരാണകഥകൾ വിസ്തരിച്ചു പറയുക എന്നൊരു ഏൎപ്പാടും പ്രബലപ്പെട്ടു വന്നു. അങ്ങനെ ചാക്യാന്മാർ എന്ന കുലനടന്മാരുടെ കൂത്ത്, ആട്ടം, വാക്ക് എന്നിങ്ങനെ രണ്ടുതരത്തിലുണ്ടായിട്ടുണ്ട് അതിൽ ആട്ടത്തിന്നു പല നാടകങ്ങൾ എന്നപോലെ വാക്കിന്നു പല സംസ്കൃതചമ്പൂക്കളായ പ്രബന്ധങ്ങളും അക്കാലംമുതൽക്കുതന്നെ

നിൎമ്മിച്ചു തുടങ്ങുകയും ചെയ്തിട്ടുണ്ട്. ഈ വക സംസ്കൃതപ്രബന്ധങ്ങളിൽ ചിലതു മുഴുവനും സ്വാതന്ത്ര്യകൃതികളായിട്ടും ചിലത് ആവശ്യംപോലെ ചില പദ്യങ്ങളും ഗദ്യങ്ങളും പ്രശസ്തകവികളുടെ കൃതികളിൽനിന്ന് എടുത്തു ചേൎത്തും മറ്റുള്ള ഭാഗങ്ങളെല്ലാം സ്വാതന്ത്ര്യമായി നിൎമ്മിച്ചും രൂപപ്പെടുത്തീട്ടുള്ള ഗ്രന്ഥങ്ങളായിട്ടുമാണിരിക്കുന്നത്. പലതരം ഫലിതങ്ങളോടുകൂടിയും ലോകമൎയ്യാദകളെ അവസരംപോലെ കാണിച്ചും ദുൎന്നീതികളെ ആക്ഷേപിച്ചും കഥാപ്രസംഗമെന്ന വ്യാജത്തിൽ ജനങ്ങൾക്കു വിദ്യാഭ്യാസവും സന്മാൎഗ്ഗോപദേശവും ചെയ്തുവന്നിരുന്ന ഈ ചാക്യാർക്കൂത്തിനെ അനുകരിച്ചുംകൊണ്ട് പാഠകം പറയുക എന്ന കഥാപ്രസംഗവും കാലക്രമത്തിൽ നടപ്പായിത്തീൎന്നു. അതിൽ ആദികാലത്തു ചാക്യാർക്കൂത്തിനുള്ള സംസ്കൃതപ്രബന്ധങ്ങൾ കുലനടന്മാരായ ചാക്യാന്മാൎക്കല്ലാതെ മറ്റു ജാതിക്കാൎക്കുപയോഗപ്പെടുത്തുവാൻ പാടില്ലെന്നായിരുന്നു നിശ്ചയം. അതിനുള്ള കാരണം ചാക്യാർക്കൂത്തു കേവലം കഥാപ്രസംഗമോ നാടകാഭിനയമോ മാത്രമല്ല; ആ ജാതിക്കാൎക്കു പ്രത്യേകമായുള്ള മതകൎമ്മമാണെന്നുംകൂടി കരുതിവന്നിരുന്നതാണ്. പാഠകം പറയുന്നതിൽ ഏൎപ്പെടുന്നതാകട്ടെ മറ്റുജാതിക്കാരുമാണ്. അങ്ങനെ മറ്റു ജാതിക്കാൎക്കു പാഠകം പറയുന്നതിനായിട്ടാണ് ഭാഷാചമ്പു എന്ന രീതിയിലുള്ള ഗ്രന്ഥങ്ങൾ നിൎമ്മിച്ചുതുടങ്ങിയത്. ഈ വകക്ക് ഭാഷാപ്രബന്ധം എന്നാണ് മുൻകാലങ്ങളിൽ പറഞ്ഞുവന്നിരുന്നതെന്നും ചില പ്രാചീനഗ്രന്ഥങ്ങളിൽക്കാണുന്നുണ്ട്. എന്നാൽ ഇക്കാലത്തു പാഠകം പറയുന്നതിനും

ചാക്യാന്മാരുടെ സംസ്കൃതപ്രബന്ധങ്ങൾതന്നെ ഉപയോഗപ്പെടുത്തി വരുന്നില്ലെന്നില്ല. ആ സമ്പ്രദായം കൂത്തിൽ ചാക്യാൎക്കു സഹായമുള്ള നമ്പ്യാന്മാർ ക്രമത്തിൽ തുടങ്ങിയതാണെന്നും ചാക്യാർകൂത്തിനുള്ള മതബന്ധത്തിന്റെ ശക്തിക്കുറവോടുകൂടിയാണെന്നും ആലോചിക്കേണ്ടിയിരിക്കുന്നു. എങ്കിലും ഇപ്പോഴും പാഠകത്തിൽ ആദ്യം ഒരു മംഗളശ്ലോകം ചൊല്ലണമെന്നും ആ ശ്ലോകം ഭാഷാചമ്പൂഗ്രന്ഥങ്ങളിൽപ്പെട്ട ഏതെങ്കിലും ഒന്നിലെ മംഗളശ്ലോകമായിരിക്കണമെന്നും നിർബ്ബന്ധമുണ്ട്. മിക്കപ്പോഴും ഇക്കാലത്ത് ചൊല്ലിവരുന്ന മംഗളശ്ലോകം ഒന്നുകിൽ—

“നാലാഞ്ജാലൈകമൂലം നതജനദിവിഷൽ-
പാദപം നേത്രവഹ്നി-
ജ്വാലാനിർദ്ദഗ്ദ്ധമീനധ്വജമചലസുതാ-
ശ്ലിഷ്ടവാമാർദ്ധഭാഗം
കാലാരാതിം കപർദ്ദോദരകബളിതമ-
ന്ദാകിനീമാനിനീയം
കൈലാസാവാസലോലം കനിവൊടു മനമേ
ചന്ദ്രചൂഡം ഭജേഥാഃ.”

എന്ന പാർവ്വതീസ്വയംവരം ചമ്പുവിലെ ശ്ലോകമോ അല്ലെങ്കിൽ—

“ഹേലാരാണാം ദാനവാനാം നിരുപമഭൃതനാ-
ഭാരഖിന്നാം ധരിത്രീ-
മോരോ ലീലാവതാരൈരഴകിനൊടു സമാ-
ശ്വാസയന്തം നിതാന്തം

ക്ഷീരാംഭോധൌ ഭുജംഗാധിപശയനതലേ
യോഗനിദ്രാമുദാരാം
നേരേകൈകൊണ്ടു ലക്ഷ്മീകുളുർമുല പുണരും
പത്മനാഭം ഭജേഹം."

എന്ന രാമായണചമ്പുവിലെ ശ്ലോകമോ ആണ്. ഈ മംഗളശ്ലോകം ചൊല്ലിക്കഴിഞ്ഞാൽ പിന്നെ മനുഷ്യജന്മത്തിന്റെ ദുർല്ലഭതയും ഈശ്വരഭജനത്തിന്റെ അവശ്യകർത്തവ്യതയും വിസ്തരിച്ചു പറയും. ഈശ്വരഭജനത്തിൽ വെച്ചുതന്നെ കഥാപ്രസംഗത്തിന്നു പ്രാധാന്യം വ്യവസ്ഥാപിച്ച് ഏതെങ്കിലും പുരാണകഥയിൽ ഒരു ഭാഗത്തെ വളരെ നീണ്ട അവതാരികയോടുകൂടി ആരംഭിക്കും. പിന്നെ ശ്ലോകങ്ങൾ ചൊല്ലി അതിന്റെ അർത്ഥം പറയുക എന്ന മട്ടിൽ പല നേരംപോക്കുകളോടുംകൂടി കഥാഭാഗം വിസ്തരിച്ചു പറയുകയായി. ഇങ്ങനെയാണ് പാഠകത്തിന്റെ ക്രമം.

ഇപ്രകാരം പാഠകം പറയുന്നതിന്നേർപ്പെട്ടതിനു തുടങ്ങീട്ടുള്ള ചമ്പൂഗ്രന്ഥങ്ങൾ നാടകത്തിലെ പ്രസ്താവനയെന്നപോലെ കഥയിൽപ്പെട്ട ഏതെങ്കിലും ഒരു സംഗതി ഉദാഹരണമാക്കി കാണിച്ചുംകൊണ്ട് ഒരു സ്നേഹിതനോടു കഥ പറയുന്ന നിലയിലാണ് നിർമ്മിച്ചിട്ടുള്ളത്. ചില ചമ്പുക്കളിൽ ഗ്രന്ഥമദ്ധ്യത്തിലും സ്നേഹിതനോടുള്ള സംബോധനകൾ പ്രയോഗിച്ചുകാണുന്നുണ്ട്. ഈ വക ഗ്രന്ഥങ്ങൾക്കു ഭാഷാചമ്പുക്കൾ എന്നു പറയാറുണ്ടെങ്കിലും സംസ്കൃതചമ്പുക്കളുടെ ലക്ഷണമായ ഗദ്യപദ്യങ്ങൾ ഇടകലർന്നിരിക്കുക എന്ന സംഗതിയിൽ ഇവക്കു

അല്പം വ്യത്യാസം ഉണ്ട്. സംസ്കൃതവൃത്തത്തിലുള്ള പദ്യങ്ങളും ഗ്രാമണിപ്പാട്ടിനുപയോഗിക്കുന്നതും അവസാനമില്ലാത്തവിധം പ്രവാഹരൂപത്തിൽ നീണ്ടുനീണ്ട് ഒഴികിപ്പോകുന്നതും ആയ ദ്രമിഡവൃത്തത്തിലുള്ള പദ്യങ്ങളുമാണ് ഗ്രന്ഥത്തിലെ അധികഭാഗവും വ്യാപിച്ചിരിക്കുന്നത്. വൃത്തബന്ധം ഒന്നും ഇല്ലാത്ത ഗദ്യം ഇവയിൽ വളരെ ദുർല്ലഭമാണ്. അങ്ങനെയുള്ള ഗദ്യം ദുർല്ലഭമായിച്ചേർന്നതായാൽതന്നെയും അതു മുഴുവനും സംസ്കൃതഭാഷയിൽത്തന്നെയായിരിക്കണമെന്നും നിർബ്ബന്ധം ഉണ്ട്. അല്ലാതെ ശുദ്ധമലയാളത്തിലോ മണിപ്രവാളത്തിലോ പാടുള്ളതല്ല. അതിനു പുറമെ വേണമെങ്കിൽ ദണ്ഡകവും ചേർക്കാം. അതു മണിപ്രവാളത്തിലോ ശുദ്ധസംസ്കൃതത്തിലോ എങ്ങനെയും ആവാം. അങ്ങനെ സംസ്കൃതവൃത്തപദ്യങ്ങൾ, ദ്രമിഡവൃത്തപദ്യങ്ങൾ, ദണ്ഡകമെന്ന നീണ്ട വൃത്തത്തിലുള്ള പദ്യങ്ങൾ, ശുദ്ധസംസ്കൃതഗദ്യങ്ങൾ ഇപ്രകാരം നാലുതരം രചനാവിശേഷങ്ങൾ അടങ്ങിയിട്ടുള്ള നിലയിലാണ് ഭാഷാചമ്പുക്കളുടെ സ്വരൂപം ഇരിക്കുന്നത്. അച്ചടിപ്പിച്ചിട്ടുള്ള ചില ചമ്പുക്കളിലെ ദ്രമിഡവൃത്തപദ്യങ്ങൾക്കു ഗദ്യം എന്നു ചേർത്തിട്ടുള്ളത് ആദ്യം ഒരു ചമ്പുപ്രബന്ധം അച്ചടിപ്പിച്ചിട്ടുള്ള ആളുടെ അവധാനക്കുറവുകൊണ്ട് അബദ്ധമായിപ്പറ്റിയിട്ടുള്ളതും പിന്നെയുള്ളവരുടെ ഗതാനുഗതികത്വം കൊണ്ടു തുടർന്നു വന്നിട്ടുള്ളതുമാണ്. അല്ലാതെ വൃത്തബന്ധമില്ലായ്ക എന്ന ലക്ഷണം ആവക ഭാഗങ്ങൾക്കുണ്ടായിട്ടില്ല.

രാമായണകഥയും ഭാരതകഥയും മുഴുവൻ ഭാഷാചമ്പുക്കളായി നിർമ്മിച്ചിട്ടുള്ളതിനു പുറമെ നൈഷധം,

രാജരത്നാവലീയം, ചെല്ലൂർമാഹാത്മ്യം, ബാണയുദ്ധം, കാമദഹനം മുതലായി മുപ്പതോളം ചമ്പൂഗ്രന്ഥങ്ങൾ ഇപ്പോൾ കണ്ടുകിട്ടിയിട്ടുണ്ട്. ഈ ഗ്രന്ഥങ്ങളെല്ലാം ഒരേ കാലത്തുണ്ടായതല്ലെങ്കിലും പ്രയോഗരീതിയിലും പഴയ പദങ്ങൾ സ്വീകരിച്ചിട്ടുള്ള സംഗതിയിലും പ്രായേണ ഐകരൂപ്യം കാണുന്നതുകൊണ്ടു പഴയ ചമ്പുക്കളെല്ലാം ഏകദേശം മുന്നൂറോ നാന്നൂറോ കൊല്ലങ്ങൾക്കിടയിൽ ഉണ്ടായവയാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. സാഹിത്യഗുണത്തെപ്പററിയേടത്തോളം നോക്കുന്നതായാൽ ഉത്തമഗ്രന്ഥങ്ങളും മധ്യമഗ്രന്ഥങ്ങളും അധമഗ്രന്ഥങ്ങളും ഈ ഇനത്തിൽ ധാരാളം ഉണ്ടായിട്ടുണ്ടെന്നു പറയാം. രാജരത്നാവലീയം, ബാണയുദ്ധം, കാമദഹനം, ഭാഷാനൈഷധചമ്പു ഇവ ഒന്നാമത്തെ വർഗ്ഗത്തിലും കിരാതം, കംസവധം ഇവ രണ്ടാമത്തേതിലും മററു പലതും മൂന്നാമത്തേതിലും ചേരുന്നതാണ്. ഇവയിൽ ഓരോന്നിന്റെയും കവികൾ ഇന്നിന്നവരാണെന്നു തീർച്ചപ്പെടുത്തുവാൻ തരമില്ലാതെയാണിരിക്കുന്നത്. മഴമംഗലം എന്ന സംസ്കൃതഭാണം നിർമ്മിച്ചിട്ടുള്ള മഴമംഗലം നമ്പൂതിരിയുടെ കൃതിയാണ് രാജരത്നാവലീയം എന്നു ചിലർ ഊഹിക്കുന്നു. ഭാഷാനൈഷധചമ്പു അദ്ദേഹത്തിന്റെ കൃതിയാണെന്നാണ് വെച്ചിട്ടുള്ളത്. ആ ചമ്പുവിനെപ്പററിയേടത്തോളം മംഗളശ്ലോകത്തിൽ

"കുമ്പിട്ടുന്നേൻ കഴലിണ വലയാധീശ്വരീ വിശ്വനാഥേ"

എന്ന ഭാഗംകൊണ്ടു വലയാധീശ്വരിയായ ഊരകത്ത് അമ്മതിരുവടിയെ വന്ദിക്കുന്നതായിക്കാണുന്നതിനാൽ ആ ദേവി കുലദേവതയായിത്തന്ന മഴമംഗലത്തു നമ്പൂ

തിരിതന്നെയാണ് ആ ചമ്പു രചിച്ചിട്ടുള്ളതെന്നു മിക്കവാറും തീൎച്ചപ്പെടുത്താം. രാജരത്നാവലീയത്തിലാകട്ടെ ഈ വക പ്രത്യേകമുദ്രകളൊന്നും കാണുന്നില്ല. മഴമംഗലം, പുനം, ചേലപ്പറമ്പ് ഈ നമ്പൂതിരിമാൎക്കാണ് മിക്ക പ്രബന്ധങ്ങളുടേയും കൎത്തൃത്വം നമ്പ്യാൎക്ക് തുള്ളൽക്കഥകളുടെ എല്ലാം കൎത്തൃത്വം എന്നതുപോലെ ഇക്കാലത്തുള്ളവർ കല്പിച്ചുകൊടുത്തുവരുന്നതെങ്കിലും തക്കതായ തെളിവൊന്നും ഇല്ലാത്തതുകൊണ്ടും മററുള്ള കവികളുടെ പേർ അതിപ്രസിദ്ധമല്ലാത്തതുകൊണ്ടും ആകപ്പാടെ ഒന്നു പറയണമെന്നുവെച്ചുമാത്രം ഇങ്ങനെ തീൎച്ചപ്പെടുത്തീട്ടുള്ളതാണെന്നു വെക്കാനേ വഴി കാണുന്നുള്ളൂ. എന്നാൽ രാജരത്നാവലീയവും ബാണയുദ്ധവും ഒരു കവിയുടെതന്നെ കൃതികളാണെന്നു നിസ്സംശയം തീൎച്ചപ്പെടുത്താം. രണ്ടുഗ്രന്ഥങ്ങളിലും പല ഭാഗങ്ങളും ഒന്നായിത്തന്നെകാണുന്നുണ്ട്.

"ബാലാം ത്വാം പ്രിയസഖി ബാഷ്പദൂഷിതാക്ഷീ-
മുദ്ദാമശ്വസിത വിശോഷിതാധരോഷ്ഠീം
സന്താപഗ്ലപിതതനും വിലോക്യ സീദ-
ത്യംഗാരേ പതിതമിവാദ്യ മാനസം മേ.

എല്ലാനാളും വിശേഷാലയി തവ സുഖ-
ദുഃഖങ്ങളെങ്കൽ പകുത്തി-
ട്ടല്ലോ കീഴിൽ കഴിഞ്ഞൂ ദൃഢമിനിയുമത-
ല്ലുന്നമേ കൈവരേണം
ചൊല്ലീടെന്നോടിദാനീം വ്യസനമിതുരഹ-
സ്യം തുലോമെങ്കിലും കേ-

ചൊല്ലാം ധന്യേ സഖീ വഞ്ചനമഖിലമനോ-
ജ്ഞാംഗി കല്യാണിനീനാം.

ഇത്ഥം തദാ സഖി പറഞ്ഞളവാകുലാത്മാ
സദ്യോ വിയർത്ത്വധികവേപിതകോമളാംഗീ
മെത്തും ഭയേന പറവാൻ പുനരക്ഷമാ സാ
വക്ത്രം മറച്ചണികരേണ രുരോദ ബാലാ.

പ്രിയസഖി പരിഖിന്നാ പിന്നെ മെല്ലെത്തുടച്ചും-
നയനസലിലമന്നം പൂണ്ടു ചോദിച്ചനേരം
ഭയമകലെ വെടിഞ്ഞിട്ടാശ്വസിച്ചാത്മപീഡാ-
മിയമഗതി പറഞ്ഞാളാതുരാ കാതരാക്ഷീ.

മൽപ്രാണാലംബഭൂതേ പ്രിയസഖി ജനനീ
നിർവ്വിശേഷാമിമാം ത്വാ-
മുൾപ്രേമമ്ലാനികൊണ്ടല്ലനുദിനമിതു മൂ-
ടീ വശക്കേടസൌ ഞാൻ
ഇപ്പോളെൻ താപമൂലം തവ ചെവികളിലാ-
ക്കും വിധൌ നിന്ദയോ ചെ-
റുൾപ്പൂവിൽ കോപമോ വന്നദയതി മൂഢരെ-
ന്നോർത്തു പേടിച്ചുതന്നെ ’

മററുള്ള ഭാഗങ്ങൾക്കും ഈ രണ്ടു ഗ്രന്ഥങ്ങളിലും കാണുന്ന സ്വാരസ്യവും ആശയഗാംഭീര്യവും നോക്കുമ്പോഴും ഈ അഭിപ്രായം ബലപ്പെടുന്നുണ്ട്. പ്രാചീനങ്ങളായ സംസ്കൃതഗ്രന്ഥങ്ങളിൽനിന്നു ചില ശ്ലോകങ്ങൾ ചമ്പൂഗ്രന്ഥങ്ങളിൽ എടുത്തു ചേർക്കുന്നത് സാധാരണയാണെങ്കിലും മണിപ്രവാളശ്ലോകങ്ങളെല്ലാം സ്വന്തം കൃതികളാ

യിത്തന്നെ ആവക ഗ്രന്ഥങ്ങളിൽക്കണ്ടുവരുന്നതു നോക്കുമ്പോൾ കവിതാവിഷയത്തിൽ അസാമാന്യസാമർത്ഥ്യമുള്ള ഒരു കവി മറെറാരാളുടെ മണിപ്രവാളകവിതയെ ഒരക്ഷരംപോലും ഭേദം കൂടാതെ തൻെറഗ്രന്ഥത്തിൽ ചേൎത്തു എന്നു വിചാരിക്കാനും വഴി കാണുന്നില്ല. നേരെമറിച്ചു സംസ്കൃതകവികളിൽപോലും ഭവഭൂതി മുതലായവർ അവരുടെ ഗ്രന്ഥങ്ങളിൽ ഒന്നിലുൾപ്പെട്ട ഭാഗംതന്നെ മറെറാരു ഗ്രന്ഥത്തിലും ചേൎത്തുവരുന്ന പതിവു കാണുന്നതുമുണ്ട്. അതുകൊണ്ട് ആ ഗ്രന്ഥങ്ങൾ രണ്ടും ഒരാളുടെ കൃതിതന്നെയാണെന്നാണൂഹിക്കേണ്ടത്. അസാധാരണമായ മനോധൎമ്മങ്ങളുടെ വിലാസവും ആശയങ്ങൾക്കുള്ള ശുദ്ധിയും മററുള്ള ഉൽകൃഷ്ടഗ്രന്ഥങ്ങളോടും കിടപിടിക്കത്തക്കവണ്ണം ഇത്രധാരാളമായിപ്രകാശിച്ചുംകൊണ്ടാണ് ഉത്തമചമ്പൂഗ്രന്ഥങ്ങളുടെ സ്വഭാവമിരിക്കുന്നത്. ചാക്യാർക്കൂത്തിനുള്ള പ്രബന്ധങ്ങളെന്നപോലെ ഈ വക ഭാഷാചമ്പുക്കളും ചിലതു മുഴുവനും സ്വതന്ത്രകൃതികളും ചിലതു കാളിദാസാദികൃതികളിൽനിന്നു ചില ശ്ലോകങ്ങൾ സന്ദൎഭാനുസരിച്ചു ചേൎത്തും മററുള്ള ഭാഗങ്ങളെല്ലാം സ്വതന്ത്രമായി നിൎമ്മിച്ചും രൂപപ്പെടുത്തിയവയും ആയിട്ടാണിരിക്കുന്നത്. ഇവയിൽ മിക്കതും കേരളീയബ്രാഹ്മണരായ നമ്പൂതിരിമാർ ഉണ്ടാക്കിയിട്ടുള്ളതായിട്ടാണ് പറഞ്ഞുവരുന്നത്. നമ്പ്യാരുടെ തുള്ളലുകളിലെന്നപോലെ ദുർല്ലഭം ചില ചമ്പുക്കളിൽ ഫലിതത്തിനുവേണ്ടി ചില 'ഇട്ടിവാസു'നമ്പൂതിരിമാരുടെ വൎത്തമാനങ്ങളും മററും സന്ദൎഭശുദ്ധി നോക്കാതെയും പ്രയോഗിച്ചുകാണുന്നുണ്ട്. ആവക സംഗതികളും ഫലിതത്തി

ന്റെ ആധിക്യവും ആണ് മേല്പറഞ്ഞ അഭിപ്രായത്തിന്ന് അടിസ്ഥാനമായിഗ്ഗണിച്ചുവരുന്നതും. എന്നാൽ ഇവയിൽ ചിലതു നമ്പൂരിമാരുടെ കൃതികളായിരിക്കാമെന്നല്ലാതെ അധികവും അങ്ങനെയാണെന്നൂഹിപ്പാൻ തക്കതായ തെളിവുകളൊന്നുമില്ല. ഇവയിലെ ഭാഷ, സംസ്കൃതപ്രചുരമാണെങ്കിലും സാഹിത്യഗുണംകൊണ്ട് ഈ വൎഗ്ഗവും മലയാളസാഹിത്യത്തിന്നു സിദ്ധിച്ച ഉൽകൃഷ്ട സമ്പത്തായിട്ടാണ് ഇരിക്കുന്നതെന്നതിന്നു സംശയമില്ല.

## ൧൭. മിശ്രഭാഷാകൃതികൾ.

ചെന്തമിഴിലെ ശബ്ദരൂപങ്ങളും മലയാളശബ്ദരൂപങ്ങളും ഇടകലൎത്തി പ്രയോഗിച്ചിട്ടുണ്ടാക്കീട്ടുള്ളതും ദ്രമിഡവൃത്തങ്ങളിൽ മാത്രമായി നിൎമ്മിച്ചിട്ടുള്ളതും ആയ ഒരു ഭാഷാസാഹിത്യപ്രസ്ഥാനമാണിത്. മണിപ്രവാളകൃതികൾ വൎദ്ധിച്ചുവന്ന് അതു ധാരാളം പരിചിതമായിത്തീൎന്നപ്പോൾ സംസ്കൃതരൂപവും ഭാഷാശബ്ദരൂപവും കലൎന്നിട്ടുള്ള മണിപ്രവാളപ്രസ്ഥാനംപോലെ ചെന്തമിൾശബ്ദരൂപവും ഭാഷാശബ്ദരൂപവും കലൎന്നിട്ടുള്ള മറെറാരു സാഹിത്യപ്രസ്ഥാനവും ഉണ്ടാക്കുവാൻ വിചാരിച്ചതിൽ ഒട്ടും അത്ഭുതപ്പെടുവാനില്ലെന്നു മാത്രമല്ല, അങ്ങനെ ഒരു കൌതുകം തോന്നുന്നതു സാധാരണവുമാണല്ലൊ. വിശേഷിച്ചും മലയാളഭാഷയോടു ചെന്തമിഴിന് സംസ്കൃതത്തെക്കാളധികം രക്തബന്ധമുള്ളതുകൊണ്ടു യോജിപ്പിന്നു കുറവു വരാനും നിവൃത്തിയില്ല. ഇങ്ങനെ എല്ലാം കരുതിയിട്ടായിരിക്കാം പക്ഷെ ഈ മാതിരി കൃതികൾ ആദ്യത്തിൽ ഉണ്ടാക്കിത്തുടങ്ങിയത്. അവയുടെ ഉൽപത്തിദേശം

നോക്കിയാലും ചെന്തമിഴ്ഭാഷയോട് അധികം അടുപ്പമുള്ള ഇപ്പോഴത്തെ തിരുവിതാംകൂറിന്റെ തെക്കെ അററത്താണ് ഈവക കൃതികഠം അധികവും ഉണ്ടായിക്കാണുന്നതും. എന്നാൽ കാലഭേദംകൊണ്ടു മലയാളഭാഷാദേവിക്കു ചെന്തമിഴ്സഹോദരിയോടുള്ള കൂട്ടുകെട്ടു കുറഞ്ഞും വലിയ പ്രഭുവായ സംസ്കൃതപ്രിയതമനോടുള്ള ഇണക്കം അധികമായും വന്നിരുന്നത് സ്വാഭാവികമായിരുന്നതിനാൽ ഈ മാതിരി മിശ്രപ്രസ്ഥാനം അധികം വൎദ്ധിക്കുന്നതിനോ കേരളത്തിൽ പരക്കെ വ്യാപിച്ചു നിലനില്ക്കുന്നതിനോ കവികഠം ആ രീതിയെ മണിപ്രവാളമെന്നപോലെ തുടരുന്നതിന്നുപോലുമോ സംഗതി വന്നില്ല. ഈ പ്രസ്ഥാനത്തിൽ ഉണ്ടായിട്ടുള്ള കൃതികഠം രാമചരിതം, രാമകഥപ്പാട്ട്, കണ്ണിയാർകളത്തിൽപ്പോര്, കഞ്ചുതമ്പികഥ, നിരണംകൃതികഠം ഇത്യാദിയാണ് പറയത്തക്കതായിട്ടുള്ളത്. ഇവയിൽ നിരണംകൃതികളിലൊഴികെ മററുള്ളവയിലെല്ലാം ചെന്തമിഴ്രൂപങ്ങഠം വളരെ അധികമായും നിരണംകൃതികളിൽ മാത്രം ആവക രൂപങ്ങഠം മററുള്ളവയെ അപേക്ഷിച്ചു കുറവായുമാണിരിക്കുന്നത്. ഈവക കൃതികളിൽവെച്ച് അധികം പഴക്കമുള്ളത് രാമചരിതത്തിനാണെന്ന സംഗതി പരക്കെ സ്സമ്മതിച്ചിട്ടുള്ളതാണ്. 'രാമചരിതം' എന്നാണ് പേരെങ്കിലും രാമായണത്തിലെ യുദ്ധകാണ്ഡത്തിലെ കഥ മാത്രമേ ഇതിൽ വൎണ്ണിച്ചിട്ടുള്ളു. തിരുവിതാംകൂറിലെ സൈന്യങ്ങഠംക്കു യാത്രാവസരങ്ങളിലും മററും പാടുന്നതിന്നുവേണ്ടി നിൎമ്മിച്ചിട്ടുള്ളതാണ് ഈ രാമചരിതമെന്നും അതുകൊണ്ടാണ് അതിന്നുചിതമായ യുദ്ധകാണ്ഡം

മാത്രം നിൎമ്മിച്ചതെന്നും ഒരൈതിഹ്യം ഉണ്ടു്. ശ്രീരാമൻ എന്നു പേരായ ഒരാളാണ് ഈ ഗ്രന്ഥത്തിന്റെ കൎത്താവെന്നു ഗ്രന്ഥാവസാനത്തിൽ "ആതിതേവനിലമിഴ്ന്ത മനകാമ്പുടയ ശ്രീരാമനമ്പിനൊടിയമ്പിന തമിഴ്ക്കവി വല്ലോർ." എന്ന ഭാഗത്താൽ സ്പഷ്ടമായിത്തന്നെ പറഞ്ഞിട്ടുമുണ്ടു്. വാല്മീകിരാമായണത്തിൽ യുദ്ധകാണ്ഡത്തിന്റെ ഏകദേശം ഒരു പരിഭാഷപോലെയാണ് ഗ്രന്ഥത്തിലെ മിക്ക ഭാഗങ്ങളും നിൎമ്മിച്ചിട്ടുള്ളതു്. ദ്രമിഡവൃത്തങ്ങളിലാണ് നിൎമ്മിച്ചിട്ടുള്ളതെങ്കിലും മധ്യകാലം മുതൽക്കുള്ള കമ്പരാമായണാദി ചെന്തമിഴ്കൃതികളിലെപ്പോലെ നന്നാലു പാദങ്ങൾകൊണ്ടു് ഒരു പദ്യം അവസാനിപ്പിക്കുക എന്ന സംസ്കൃതരീതി ഇതിൽ സൎവ്വത്ര സ്വീകരിച്ചിട്ടുണ്ടു്. 'എതുക' 'മോന' എന്ന പ്രാസവിശേഷങ്ങൾ ഉണ്ടായിരിക്കണമെന്നുള്ള ചെന്തമിഴ്‌രീതിയും സൎവ്വത്ര നിൎബ്ബന്ധമായി സ്വീകരിച്ചിട്ടുണ്ടു്. പ്രായേണ പത്തും ചിലപ്പോൾ പതിനൊന്നും പദ്യങ്ങൾ കഴിഞ്ഞാൽ വൃത്തം ഒന്നു മാറും. അങ്ങനെയുള്ള ഓരോരോ ഭാഗത്തിനു 'കണ്ഡലം' എന്നൊരു പേരും കൊടുത്തിട്ടുള്ളതായി ചില ഗ്രന്ഥങ്ങളിൽ കാണുന്നുണ്ടു്. ഇതിന്റെ ഏതാനും ഭാഗം അച്ചടിപ്പിച്ചിട്ടുള്ളതിൽ ഓരോ അംശങ്ങൾക്കു 'പടലം' എന്ന പേർ കൊടുത്തിട്ടുള്ളതു്. ചെന്തമിഴിലുള്ള കമ്പരുടെ രാമായണത്തെ അനുസരിച്ചായിരിക്കാം. മേൽപ്രകാരം നൂററുപതിനാലു കണ്ഡലങ്ങൾ അല്ലെങ്കിൽ പടലങ്ങളാണ് ഈ ഗ്രന്ഥത്തിൽ ആകെയുള്ളതു്. വളരെ ഉൽകൃഷ്ടമായ സാഹിത്യഗുണം ഇതിനില്ലെങ്കിലും ആകപ്പാടെ ക്ലിഷ്ടമല്ലാത്ത ഒരു രീതിയിലാണ്

സംഗതികൾ പ്രതിപാദിച്ചിട്ടുള്ളത്. വാല്മീകിരാമായണത്തിന്റെ പരിഭാഷയായതുകൊണ്ട് യഥാശ്രുതാൎത്ഥത്തിനുള്ള ഗുണം ഇതിനുണ്ടെന്നു പ്രത്യേകിച്ചു പറയേണ്ടതില്ല. എന്നാൽ 'വല്ലഭംപെറ്റവൻ' മുതലായ സംജ്ഞാനാമങ്ങളെപ്പോലും അദ്ദേഹത്തിന്റെ ചെന്തമിഴ് ഭ്രാന്ത് മുഴുത്തതുകൊണ്ടോ എന്തോ "വച്ചിരവല്ലെകിറൻ" എന്നാക്കിയും മററും പ്രയോഗിച്ചു കാണുന്നത് കുറെ അധികമായിപ്പോയി എന്നു പറയാതെ തരവുമില്ല. ഹെർമാൻ ഗുണ്ടർട്ട് മുതലായവർ ഈ ഗ്രന്ഥത്തിലെ ചെന്തമിഴ്‌രൂപങ്ങളുടെ ആധിക്യം കണ്ടിട്ടും രാമകഥ, കണ്ണുതമ്പികഥ മുതലായി ഇതുപോലെയുള്ള ഗ്രന്ഥങ്ങൾ അവർ കാണ്മാൻ സംഗതി വരാഞ്ഞിട്ടും ആയിരിക്കാം ചെന്തമിഴിൽനിന്നാണ് മലയാളത്തിന്റെ ഉൽപത്തി എന്നൊരഭിപ്രായം പുറപ്പെടുവിക്കാനും ഈ ഗ്രന്ഥം പ്രാചീനമലയാളത്തിന്റെ മാതൃകയും ഇതിനെക്കാൾ ചെന്തമിഴ്‌രൂപങ്ങൾ കുറഞ്ഞിട്ടുള്ള നിരണംകൃതികൾ മധ്യകാലമലയാളത്തിന്റെ മാതൃകയും ആണെന്നും മററും പ്രസ്താവിക്കാനും ഇടയായതെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. ഏകദേശം കൊല്ലവൎഷം ആറാം ശതകത്തിലാണ് ഇതിന്റെ ഉൽപത്തി എന്നാണ് പല തെളിവുകളെക്കൊണ്ടും വിചാരിപ്പാൻ വഴി കാണുന്നത്.

'രാമകഥ' എന്നത് ഈ രീതിയിൽത്തന്നെ രാമായണം മുഴുവനും പ്രതിപാദിച്ചിട്ടുള്ള ഒരു ഗ്രന്ഥമാണ്. പക്ഷെ വിസ്താരം രാമചരിതത്തോളമില്ല. ഗ്രന്ഥസംഖ്യകൊണ്ടു യുദ്ധകാണ്ഡം മാത്രമുള്ള രാമചരിതവും രാമായണം മുഴുവനും ഉള്ള രാമകഥയും ഏകദേശം തുല്യമാ

ണെന്നുപറയാം. ഗ്രന്ഥകാരൻ വാല്മീകിരാമായണത്തെയും അദ്ധ്യാത്മരാമായണത്തെയും തരംപോലെ അനുസരിച്ചുംകൊണ്ടാണ് കഥ പ്രതിപാദിച്ചിട്ടുള്ളത്. തെക്കൻ തിരുവിതാംകൂർകാരനും ഏകദേശം കൊല്ലവർഷം ൯-ാം ശതകത്തിൽ ജീവിച്ചിരുന്ന ആളുമായ അയ്യപ്പിള്ള ആശാൻ എന്നാളാണ് ഗ്രന്ഥം നിർമ്മിച്ചിട്ടുള്ളത്. സംസ്കൃതശബ്ദങ്ങൾ ദുർല്ലഭമായി ചിലേടത്തു തൽസമരീതിയിലും പ്രയോഗിച്ചിട്ടില്ലെന്നില്ല. എങ്കിലും ചെന്തമിഴിന്റെ രൂപങ്ങൾ രാമചരിതത്തിലുള്ളതിനെക്കാൾ ഒട്ടും കുറവല്ല. സാഹിത്യഗുണം വളരെസ്സാമാന്യമാണെന്നു പറയത്തക്ക നിലയിലാണിരിക്കുന്നത്. തിരുവിതാംകൂറിലെ തെക്കൻപ്രദേശങ്ങളിൽ വിനോദങ്ങൾക്കായും മററും 'വില്ലടിച്ചാൻപാട്ട്' എന്നൊരുതരം പാട്ടു പാടിവരുന്നുണ്ട്. അതിന്ന് ഈ രാമകഥപ്പാട്ടും ഉപയോഗപ്പെട്ടതാവുണ്ട്.

'കണിയാർ കളത്തിൽപ്പോര്' എന്നത് ഇരവിക്കുട്ടിപ്പിള്ള എന്നൊരു വീരന്റെ പരാക്രമങ്ങളെ വിവരിക്കുന്നതാണ്. അതിന്റെയും ഭാഷയും രീതിയും മേൽപ്പറഞ്ഞ തരത്തിൽപ്പെട്ടതുമാണ്. ഏകദേശം രാമകഥയുടെ കാലംതന്നെയാണ് ഇതിന്റെയും ഉൽപത്തികാലം. സാഹിത്യഗുണവും വളരെസ്സാമാന്യമാണ്. 'കമ്പുതമ്പികഥ' എന്ന ഗ്രന്ഥത്തിൽ തിരുവിതാംകൂർ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ മാതുലപുത്രന്മാരും വിരോധികളും ആയിരുന്ന രണ്ടു 'തമ്പിമാരുടെ കഥയെപ്പററിയാണ് പ്രതിപാദിക്കുന്നത്. ഇതിന്റെ ഉൽപത്തി കൊല്ലവർഷം ൧൦-ാംശതകത്തിന്റെ ആദികാലത്താണ്. കണി

യാർ കുളത്തിൽപ്പോരും പ്രസ്തുത ഗ്രന്ഥവും മററു രണ്ടു ഗ്രന്ഥങ്ങളെപ്പോലെ അത്ര പ്രധാനപ്പെട്ടവയല്ല. ഗ്രന്ഥസംഖ്യകൊണ്ടും അവയെ അപേക്ഷിച്ചു വളരെച്ചെറുതാണ്.

നിരണംകൃതികളെല്ലാം മേല്പ്പറഞ്ഞ രാമചരിതം മുതലായതിൽനിന്നു ചെന്തമിഴ്‌രൂപങ്ങൾ കലൎന്ന കാൎയ്യത്തിൽ കുറെ വ്യത്യാസപ്പെട്ടിട്ടുള്ളവയാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ കൃതികളുടെയെല്ലാം കൎത്താക്കന്മാർ പരമ്പരയായിത്തന്നെ നാട്ടുകാരുടെ ആചാൎയ്യസ്ഥാനം വഹിച്ചിരുന്ന നിരണത്തുപണിക്കന്മാരാണ്. ഇവരുടെ സ്വദേശം തിരുവിതാംകൂറിൽ തിരുവല്ലാ എന്ന പ്രദേശമായിരുന്നു. തെക്കൻതിരുവിതാംകൂറിൽ മലയിൻകീഴ് എന്ന പ്രദേശത്തും ഇവരിൽ ചിലർ താമസിച്ചിരുന്നതായി കാണുന്നുണ്ട്. രാമായണം, ഭാരതം, ഭഗവൽഗീതമുതലായി ചില പദ്യഗ്രന്ഥങ്ങളും, ബ്രഹ്മാണ്ഡപുരാണം ഗദ്യഗ്രന്ഥവും ഇവരുടെ കൃതികളായി ഇപ്പോൾ പ്രസിദ്ധമായിട്ടുമുണ്ട്. ഒരച്ഛനും രണ്ടുമക്കളും അവരുടെ ഒരു ഭാഗിനേയനും ഇങ്ങനെ നാലാളുകളാണ് ഈവക ഗ്രന്ഥങ്ങൾ നിൎമ്മിച്ചിട്ടുള്ളതെന്നു പ്രസിദ്ധപണ്ഡിതനായ പരമേശ്വരയ്യരവർകൾ പരിശോധിച്ചു പ്രസ്താവിച്ചിട്ടുണ്ട്. കണ്ണശ്ശപ്പണിക്കർ എന്ന് ഒരു കുലനാമംപോലെ ഇവരെയെല്ലാം പറഞ്ഞുവരുന്നതായും കാണുന്നു. രാമചരിതാദികളുടെ രീതിയിൽനിന്ന് ഇവരുടെ കൃതികളിൽ ചെന്തമിഴ്‌രൂപങ്ങൾ കുറെ കുറഞ്ഞിട്ടുണ്ടെന്നു മാത്രമല്ല ചിലേടത്ത് സംസ്കൃതശബ്ദരൂപങ്ങളെ അതേമാതിരിയിൽത്തന്നെ പ്രയോഗിച്ചിട്ടുമുണ്ട്. ആകപ്പാടെ

മലയാളശബ്ദരൂപങ്ങളും ചെന്തമിഴ്ശബ്ദരൂപങ്ങളും ഇട-ക്ക് ചില സംസ്കൃതശബ്ദരൂപങ്ങളും കലർത്തിയ ഒരു രീതിയിലാണ് ഈവക ഗ്രന്ഥങ്ങളെന്നു കല്പിച്ചു പറയാം. ആ വഴിക്ക് രാമചരിതാദികളിൽനിന്ന് അല്പം വ്യത്യസ്തമായ ഒരു പ്രസ്ഥാനമാണെന്നും പറയാം. ഒന്നുരണ്ടുദാഹരണങ്ങളാൽ ഇതു തെളിയിക്കാം.

രാമചരിതം—(ഫ)

“വഴിക്കൂടാതെ പോകിൽ നമ്മോടുറ്റാരിൻറ
            വാനരപ്പടയി-
തഴിയാതെകണ്ടാട്ടിയടുത്തരചൊടു-
            ക്കുടന്തുമനെയും
ഒഴിയെനിപ്പോഴ് കൊൻറുമുടിച്ചുരപൊററി-
            പ്പുകം പൂമതെങ്ങും
പിഴക്കുഴാതെൻറുചിതം പൊരുതാന
            ദുർമ്മുകൻ ചൊല്ലിനാൻ.”

കണ്ണശ്ശരാമായണം—

ഇന്നളുകാലം ചൊന്നാൻ ദുർമ്മുഖനഖില
            ജഗൽപ്രതി രാക്ഷസരാജനോ
വാനരനാലഭിമാനവിരോധം വന്നതു
            നാണവുമാണ്ടിന്തിച്ചാൽ
ഞാനതിനിപ്പൊഴുതേപോയ് വാനരജാതിയെ-
            യൊക്കെ മുടിച്ചു വരിന്റേറൻ
ദീനതയ്ക്കുററൊരു കാര്യമിതാകിൽ നിരൂപി-
            പ്പതു തക്കതുമല്ലെന്റേ.

രാമചരിതം—(വ.)

വാനവർ കനൽ പൊഴിയിൻറതൊൻറും മാരുത-
            മിടഞ്ഞു വരിൻറതും പോ-

രാനകലുവിരതവും കണ്ണീരാമലുവും പൊഴിഞ്ഞു
തളർന്നൊരാൻവം
താനറിഞ്ഞറിഞ്ഞുള്ളനെങ്കിലും തേർ താരതിയോടു
തെളിയെൻറവരെത–
മ്മാനികറം തലവൻ മുതിർന്നു തെക്കിൻവാതിലെ
വിരവൊടു പിന്നലിട്ടാൻ.

കണ്ണശ്ശരാമായണം—

ഏറിയ ചോരി പൊഴിഞ്ഞന വിഞ്ചീതെങ്ങും
നിരന്നന മുകിൽകുലമപ്പോൾ
വേറെതിർവന്ന വൈരത്തിള കാററുവിറ–
ച്ചിളകിനി മറവിലിവിണ്ണും.
ക്രൂരതരാതള താപമിയററും കൊടിയ–
നിമിത്തപ്പിഴ പലകളും
മാറില്ലയാത നിശാചരനേതും മനസി
വിഷാദമൊഴിഞ്ഞെ പോയാൻ.”

ദ്രമിഡവൃത്തങ്ങളിൽത്തന്നെയാണ് ഈവക പദ്യഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുള്ളത്. രാമചരിതത്തിലെന്നപോലെ ഇവയിലും നാലു പാദം കഴിയുമ്പോൾ പദ്യം അവസാനിപ്പിക്കുക എന്ന രീതി സ്വീകരിച്ചിട്ടുണ്ട്. ഇവയിൽ രാമായണത്തിനു മററുഗ്രന്ഥങ്ങളെക്കാൾ സാഹിത്യഗുണം അധികമുണ്ടെന്നുള്ളതിനു സംശയമില്ല. ശബ്ദാലങ്കാരങ്ങളിൽ ആ കവി നല്ലവണ്ണം നിഷ്കർഷിച്ചുകാണുന്നുണ്ട്. അന്താദിപ്രാസം എന്ന ശബ്ദാലങ്കാരത്തെ പ്രായേണ നിർബ്ബന്ധമായി വെച്ചിട്ടുണ്ടെന്നുതന്നെ പറയാം. കഥ മിക്കതും വാല്മീകിരാമായണത്തെ അനുസരിച്ചു

ആരണ്യകാണ്ഡമെങ്കിലും വിസ്താരം കുറെ കുറച്ചിട്ടുണ്ട്. ഉത്തരരാമായണം ഉൾപ്പെടെയുള്ള ഭാഗമെല്ലാം വിവരിച്ചിട്ടുമുണ്ട്. വളരെ ഉൽകൃഷ്ടമായ സാഹിത്യഗുണം ഇതിന്നുണ്ടെന്നു പറവാനില്ലെങ്കിലും ക്ലിഷ്ടതകൂടാതെ സംഗതികൾ പ്രതിപാദിക്കുന്നതിനുള്ള സാമൎത്ഥ്യം ഈ രാമായണഗ്രന്ഥകൎത്താവിന് നല്ലവണ്ണമുണ്ട്. ഇങ്ങനെയൊക്കെ ആണെങ്കിലും ഈ മിശ്രഭാഷാരീതിക്കു മണിപ്രവാളരീതിപോലെയുള്ള അസഭ്യത അനുഭവപ്പെട്ടുന്നില്ലെന്നുള്ളത് നിസ്സംശയം പറയേണ്ടതായിട്ടാണിരിക്കുന്നത്.

## ൧൭. കിളിപ്പാട്ടുകൾ.

മണിപ്രവാളപ്രസ്ഥാനത്തോടു മമതയും, കൃഷ്ണഗാഥയോടു വാത്സല്യവും, മിശ്രഭാഷാകൃതികളോട് അവയും ഇരുന്നോട്ടെ എന്ന അനുമതിയുമാണ് നമുക്ക് പ്രധാനമായിത്തോന്നുന്നത്. എന്നാൽ 'കിളിപ്പാട്ട്' എന്ന പ്രസ്ഥാനത്തെപ്പറ്റി വിചാരിക്കുമ്പോഴാകട്ടെ അസാധാരണമായ കുടുംബസ്നേഹവും ഗുരുജനങ്ങളിലുള്ള ഭക്തിബഹുമാനങ്ങളും ഒന്നിച്ചു പ്രകാശിക്കുന്നു. മലയാളഭാഷയോട് ഇത്രത്തോളം ഇണക്കമുള്ള ഒരു പദ്യസാഹിത്യപ്രസ്ഥാനം വേറെ യാതൊന്നും ഇല്ല. ഏതു രസത്തെയും എളുപ്പത്തിൽ പ്രകാശിപ്പിക്കുവാൻ ഈ രീതിക്കു പ്രത്യേകം സാമൎത്ഥ്യമുണ്ട്. 'തുള്ളൽ' എന്ന പ്രസ്ഥാനവും ഭാഷയോടു നല്ല ഇണക്കമുള്ളതാണെങ്കിലും തുറന്നു പറയേണ്ട സന്ദൎഭങ്ങൾക്കും ഹാസ്യപ്രധാനമായ സന്ദൎഭങ്ങൾക്കും മാത്രമാണ് അതധികം യോജിക്കുന്നത്. കിളിപ്പാട്ടുരീതിയാകട്ടെ ഏതു രസഭാവാദികൾക്കും ഏറ്റമാ

തിരി വൎണ്ണനകൾക്കും പൂൎണ്ണമായി യോജിക്കുന്നതാണ്. അതുപോലെതന്നെ ലളിതമായിട്ടല്ലാതെ പ്രൌഢമായ രീതിയിൽ പ്രതിപാദിക്കുന്നത് തുള്ളലിൽ അത്ര യോജിക്കുന്നില്ല. കിളിപ്പാട്ടിൽ പ്രൌഢതയും ലാളിത്യവും ഒരുപോലെ യോജിക്കുന്നതാണ്. ദ്രമിഡവൃത്തങ്ങളിൽ ചേൎന്ന ഈ രീതി ഭാഷയിൽ മുൻകാലത്തുതന്നെ ഉണ്ടെങ്കിലും മററുള്ള രീതികളെക്കാൾ സൎവ്വോൽകൃഷ്ടമായ പ്രാധാന്യം ഇതിന്നു നൽകീട്ടുള്ളത് കേരളീയമഹാകവികളിൽ അദ്വിതീയനായ സാക്ഷാൽ തുഞ്ചത്തെഴുത്തച്ഛനാണ്. സംസ്കൃതസാഹിത്യത്തിൽ കാളിദാസകൃതികൾക്കുള്ളതിൽ ഒട്ടും കുറയാത്ത സാഹിത്യഗുണം ഈ മഹാകവിയുടെ അദ്ധ്യാത്മരാമായണം, ഭാരതം എന്നീ കൃതികളിൽ ഏതുസഹൃദയനും അനുഭവപ്പെടുന്നതാണ്. ആവക ഗ്രന്ഥങ്ങൾ എടുത്തു വായിച്ചുതുടങ്ങിയാൽ അതു കയ്യിൽനിന്നു വെക്കാൻ തോന്നാത്തതുതന്നെ അതിന്നുള്ള ഒന്നാംതരം തെളിവാണല്ലോ. മലയാളികളുടെ ഇടയിൽ ഇത്രത്തോളം പ്രചാരമായിട്ടു മററാരു കവിയുടെ സാഹിത്യഗ്രന്ഥങ്ങളില്ലെന്നുള്ളതും നിസ്തൎക്കമായ സംഗതിയാണ്. സംസ്കൃതവൃത്തത്തിൽ മാത്രം പ്രയോഗിച്ചിരുന്ന മണിപ്രവാളരീതിയെ ഈ മഹാകവിയാണ് ദ്രമിഡവൃത്തങ്ങളിലും ധാരാളം പ്രയോഗിച്ചുതുടങ്ങിയത്. മററാരാളായിരുന്നെങ്കിൽ അതു പാടില്ലെന്നു നിയമം ഉണ്ടായിരുന്ന അക്കാലത്തെ സാഹിത്യലോകത്തിന്ന് ആ മാററം ഇത്രത്തോളം രുചിക്കുമെന്നോ സൎവ്വസമ്മതമായി എളുപ്പത്തിൽ സ്വീകരിക്കുമെന്നോ വിചാരിക്കാവുന്നതുമല്ല. പ്രകൃതിയെ സൂക്ഷ്മാവലോകനം ചെയ്തു

ളാരോരോ വിഷയങ്ങളും പ്രതിപാദിക്കുന്ന സംഗതിയിലും ആശയഗാംഭീൎയ്യത്തോടുകൂടി ഓരോരോ തത്വങ്ങൾ വെളിപ്പെടുത്തുന്നതിലും ഈ ആചാൎയ്യനോടു കിടനില്പാൻ ഭാഷാസാഹിത്യലോകത്തിൽ ആരുംതന്നെ ഉണ്ടായിരുന്നില്ല.

"ഇതിപവനതനയനരുളചെയ്തവാലും നിജ-
മേററമുയർത്തിപ്പരത്തിക്കരങ്ങളും
അതിവിപുലഗളതലവുമാർജ്ജവമാക്കിനി-
ന്നാകുഞ്ചിതാംഘ്രിയായൂൎദ്ധ്വനയനനായ്
ദശവദനപുരിയിൽ നിജ ഹൃദയവുമുറപ്പിച്ചു
ദക്ഷിണദിക്കുമാലോക്യ ചാടീടിനാൻ"

എന്നമാതിരിയിലും മററും പ്രകൃതിയുടെ ബാഹ്യതത്വങ്ങളും ആന്തരതത്വങ്ങളും പ്രത്യക്ഷപ്പെടുത്തി വീരാദിരസങ്ങളെ പുഷ്ടിപ്പെടുത്തിക്കാണിക്കുന്നതിനും,

"വാരണവീരൻ തലയററു വില്ലററു
വീരൻ ഭഗദത്തൻതന്റെ തലയററു
നാലാമതാനേടെ വാലുമരിഞ്ഞിട്ടു
കോലാഹലത്തോടു പുക്കിതു ബാണവും"

എന്നമാതിരി വ്യംഗ്യരീതിയിൽ ഓരോരോ അവസ്ഥാന്തരങ്ങളിലുണ്ടാകുന്ന സ്ഥിതിഭേദത്തെക്കാണിക്കുന്നതിനും മററാരു കവിക്ക് ഇത്ര എളുപ്പത്തിൽ സാധിക്കുമെന്നു തോന്നുന്നില്ല. അതുപോലെതന്നെ ഓരോരോ വിഷയങ്ങളെ വൎണ്ണിക്കുന്നതിൽ ചുരുക്കേണ്ടിടത്തു ചുരുക്കുന്നതിനും വിസ്തരിക്കേണ്ടിടത്തു വിസ്തരിക്കുന്നതിനും എന്നാൽ ആകപ്പാടെ അളവററു വൎണ്ണിച്ചു വായനക്കാരെ മുഷിപ്പിക്കാതെ ഇരിക്കുക എന്നുമാത്രമല്ല കുറച്ചുകൂടി പറയാമ

യിതന്നെ എന്നു തോന്നത്തക്കവിധം പരിമിതമായി പ്രതിപാദിക്കുന്നതിനും ഉള്ള സാമർത്ഥ്യവും ഈ ഗ്രന്ഥകാരനുള്ളതുപോലെ മറെറാരു കവിക്ക് ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്.

"ഇടിവെട്ടീടുംവണ്ണം വിൽമുറിഞ്ഞൊച്ച കേട്ടു
നടുങ്ങീ രാജാക്കന്മാരുരഗങ്ങളെപ്പോലെ
മൈഥിലിമയിലെപ്പോലെ സന്തോഷംപൂണ്ടാൾ
കൗതുകമുണ്ടായ്വന്നു ചേതസി കൗശികനും"

എന്നും,

സ്വർണ്ണമാലയും ധരിച്ചാദരാൽ മന്ദം മന്ദം
അർണ്ണോജനേത്രൻമുമ്പിൽ സത്രപം വിനീതയായ്
വന്നുടൻ നേത്രോൽപലമാലയുമിട്ടാൾ മുന്നേ
പിന്നാലെ വരണാർത്ഥമാലയുമിട്ടീടിനാൾ."

എന്നും രാമായണത്തിലും,

"സ്വർണ്ണഭൂഷണങ്ങളുമൊക്കവെയണിഞ്ഞതേ
കണ്ണാടിതന്നിൽ മുഖപത്മവും നോക്കി നോക്കി
നല്ലൊരു പുരുഷനെച്ചിന്തിച്ചു ചിന്തിച്ചുള്ളി-
ലുല്ലാസം ചേർന്നൊരശോകത്തെയും ചാരിനിന്നു"

എന്നു ഭാരതത്തിലും കാണിച്ചിരിക്കുന്ന മാതിരിയിൽ ശൃംഗാരമോ,

"നിനവു തവ മനസി പെരുതെത്രയും നന്നു നീ
നിന്നോടെതിരൊരു നൂറുനൂറായിരം
രജനിചരകുലപതികളായ് തെളിഞ്ഞുള്ളൊരാ
രാവണന്മാരൊരുമിച്ചെതിർത്തീടിലും
നിയതമിതു മമ ചെറുവിരൽക്കു പോരാ പിന്നെ
നീയെന്തു ചെയ്യുന്നിതെന്നോടു കശ്മല!"

എന്ന രാമായണത്തിലും,

"വിജയ തവ സമരചതുരത പെരികെ നന്നെടോ
വിസ്മയം വീര! വിചിത്രം തൊഴിലുകൾ
ചരതമൊടു പൊരുവതിനു വിരികെ വരികാശു നീ
ചാകാതെ നാളല്ല ഞാനും പിറന്നത്"

എന്നും മറ്റും ഭാരതത്തിലും കാണിച്ച മാതിരിയിൽ വീരരസമോ; ഭാരതത്തിലെ

"വീണിതല്ലോ കിടക്കുന്നു ധരണിയിൽ
ശോണിതവുമണിഞ്ഞയ്യോ ശിവശിവ!
നല്ല മരതകക്കല്ലിനോടൊത്തൊരു
കല്യാണരൂപൻ കുമാരൻ മനോഹരൻ
ചൊല്ലെഴുമർജ്ജുനൻ തന്റെ തിരുമകൻ
വല്ലഭീവല്ലഭ! നിന്റെ മരുമകൻ."

എന്നും രാമായണത്തിലെ

"പുഷ്പിലൊരു കൊള്ളി വെക്കുന്നതുപോലെ
പുണ്യമില്ലാത്ത മാം ഖേദിപ്പിയായ്ക നീ
ദുഃഖംകൊണ്ടു മരിപ്പാൻ തുടങ്ങുമെ-
ന്നുൾക്കാമ്പുതകിച്ചമയ്ക്കായ്ക വല്ലഭേ."

എന്നും മറ്റുമുള്ള മാതിരിയിൽ കരുണരസമോ ചുരുക്കത്തിൽ വർണ്ണിച്ചു, വിചാരിക്കുന്തോറും പുഷ്ടി വരുത്തുവാൻ ഈ കവിവര്യനല്ലാതെ ഇത്ര എളുപ്പത്തിൽ സാധിക്കുമെന്നും തോന്നുന്നില്ല. പുരാണകഥകളെ സ്വഗ്രന്ഥത്തിനു വിഷയമാക്കിയതുകൊണ്ടു സ്ഥായിയായ ഭക്തിരസത്തിന് ഒരേടത്തും കോട്ടം കൂടാതെ കൊണ്ടുപോവാൻ ഉള്ള സാമർത്ഥ്യവും അസാധാരണമായിട്ടാണ് കാണുന്നത്. ശൃംഗാരവീരകരുണാദികളിൽ ഏതു രസം

പ്രധാനമായിട്ടുള്ള സന്ദൎഭങ്ങളിലും ശ്രീരാമനെയോ ശ്രീകൃഷ്ണനെയോ കണ്ടെത്തിയാൽ കവി തൊഴുത് അല്പമൊന്നു സ്തുതിച്ചല്ലാതെ അവിടെ നിന്ന് ഒരു പദം വെക്കുകയില്ല. ഗ്രന്ഥങ്ങളെപ്പററിയേടത്തോളം മഹാകവികൾക്കുള്ള സഹജമായ നിരങ്കുശത്വം ഇദ്ദേഹവും സ്വീകരിച്ചിട്ടുണ്ടെങ്കിലും അവയിലൊന്നും നമ്മുടെ മനസ്സു പ്രവേശിക്കാതിരിക്കാൻതക്കവിധത്തിലുള്ള എല്ലാ ഗുണോൽകൎഷവും ഇദ്ദേഹത്തിൻെറ കൃതികൾക്കുണ്ട്. ഈ മാതിരി സൎവ്വോൽകൃഷ്ടമായ ഗുണങ്ങൾ ഈ മഹാകവിയുടെ ഗ്രന്ഥങ്ങൾക്കുണ്ടായതുകൊണ്ടുതന്നെയായിരിക്കണം ഭാഷാസാഹിത്യത്തിൽ മററുള്ള പ്രസ്ഥാനങ്ങളെക്കാൾ കിളിപ്പാട്ട് എന്ന പ്രസ്ഥാനത്തിന്ന് അധികം പ്രാധാന്യം സിദ്ധിപ്പാൻ സംഗതിയായതും. അദ്ധ്യാത്മരാമായണം, ഭാരതം, ശിവപുരാണം, ഹരിനാമകീൎത്തനം ഇവയാണ് എഴുത്തച്ഛൻെറതെന്നു തീൎച്ചപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങൾ. ഭാഗവതംകിളിപ്പാട്ടും രാമായണം ഇരുപത്തിനാലുവൃത്തവും ചിന്താരത്നം മുതലായ ചിലതുംകൂടി ആ മഹാകവിയുടെതന്നെ കൃതികളാണെന്നു ചിലർ അഭിപ്രായപ്പെട്ടിട്ടില്ലെന്നില്ല. എന്നാൽ ഇരുപത്തിനാലുവൃത്തത്തിന്ന് എഴുത്തച്ഛൻെറ ഭാഷയെക്കാൾ കുറെയധികം പഴക്കമുള്ള ശൈലിയാണ് കാണുന്നത്. ഭാഗവതത്തിൽ അബദ്ധപ്രയോഗങ്ങൾ ധാരാളമുള്ളതുകൊണ്ടും കവിതക്കുള്ള ആസ്വാദ്യത ഭാരതാദികളിലെപ്പോലെ ഇല്ലാത്തതുകൊണ്ടും അത് ആ മഹാകവിയുടെ കൃതിയാണോ എന്നു വളരെ സംശയിക്കേണ്ടതായിട്ടാണിരിക്കുന്നത്.

ആചാൎയ്യന്റെ സ്വദേശം ബ്രിട്ടീഷുമലബാറിലുള്ള 'വെട്ടത്തുനാട്ടി'ലായിരുന്നുവെന്നു നിസ്സംശയമായിത്തീൎച്ചപ്പെട്ടിട്ടുണ്ടു്. ഇപ്പോഴത്തെ കൊച്ചീരാജ്യത്തിന്റെ വടക്കെ അററത്തുള്ള 'മുള്ളൂൎക്കര'എന്ന പ്രദേശത്തുണ്ടായിരുന്ന 'മനക്കോട്ടച്ചൻ'എന്ന പ്രഭുവിന്റെ അധീനത്തിൽ ആചാൎയ്യൻ കുറെക്കാലം താമസിച്ചിട്ടുണ്ടെന്നും 'ശിവപുരാണം' ഗ്രന്ഥംകൊണ്ടു തെളിയുന്നുണ്ടു്. പിന്നെയും പല ഐതിഹ്യങ്ങളും ഇദ്ദേഹത്തിനെപ്പററിയുള്ളതു് ഒരൊന്നും പരിശോധിച്ചു തീൎച്ചപ്പെടുത്തേണ്ടതായിട്ടാണിരിക്കുന്നതു്. ഏതായാലും ഈ കവികുലാചാൎയ്യനെത്തുടരുവാൻ പിൽക്കാലത്തു പല കവികളും ഉണ്ടായിട്ടുണ്ടെന്നും ആ വഴിക്കു് മിക്ക പുരാണകഥകളും പലതരം സ്ഥലമാഹാത്മ്യങ്ങളും മററുമായി അനവധി ഗ്രന്ഥങ്ങൾ ഉണ്ടായി, ആ വഴിക്കു് മലയാളഭാഷാസാഹിത്യത്തിന്നു് അസാമാന്യമായ പുഷ്ടി ലഭിച്ചിട്ടുണ്ടെന്നും സന്തോഷസമേതം അഭിമാനിക്കാവുന്നതാണു്. ഒരു മഹാകവിയായിരുന്ന കോട്ടയത്തു കേരളവൎമ്മതമ്പുരാൻപോലും വാല്മീകിരാമായണം യുദ്ധകാണ്ഡംവരെയുള്ളതു മുഴുവനും മിക്കതും ശരിയായിത്തന്നെ പരിഭാഷപ്പെടുത്തിയിട്ടുള്ളതു് എഴുത്തച്ഛന്റെ രീതിയനുസരിച്ചുംകൊണ്ടാണു്. എഴുത്തച്ഛന്റെ കൃതികളെ ഒഴിച്ചാൽ പിന്നെ ഉത്തമസ്ഥാനം അൎഹിക്കുന്നതു് ആ ഗ്രന്ഥവുമാണു്. അങ്ങനെയുള്ള മഹാഗ്രന്ഥങ്ങൾതന്നെ പലതും ഈ പ്രസ്ഥാനത്തിൽ ഉണ്ടായിട്ടുണ്ടു്. നളചരിതം, പഞ്ചതന്ത്രം മുതലായ ഏതുതരത്തിലുള്ള ഗ്രന്ഥങ്ങളും ദേവീമാഹാത്മ്യം, പാൎവ്വതീസ്വയംവരം, രാമാശ്വമേധം മുതലായ ചെറുവക ഗ്രന്ഥ

ങ്ങളും ഈ രീതിയിൽ എത്രയാണ് ഉണ്ടായിട്ടുള്ളതെന്ന് ഇപ്പോഴും മുഴുവൻ അറിയാത്ത നിലയിലാണിരിക്കുന്നത്. വാസ്തവത്തിൽ ഭാഷാസാഹിത്യത്തിന്റെ പകുതിയിലധികം അംശവും ഈ പ്രസ്ഥാനംകൊണ്ടാണ് പുഷ്ടിപ്പെട്ടിട്ടുള്ളതെന്നു നിസ്സംശയം പറയാവുന്നതാണ്. ഇവയിൽ ഓരോന്നിനെപ്പററി പൊതുവായെങ്കിലും ചില ഗുണദോഷങ്ങൾ വിവരിക്കുവാൻ ഈ ചെറിയ ഉപന്യാസത്തിൽ നിവൃത്തിയില്ലാത്തതിനാൽ തൽക്കാലം ഈ വിഷയം അവസാനിപ്പിക്കുവാനേ തരം കാണുന്നുള്ളു.

## ൧൩. കഥകളികൾ.

ഈ ഗണത്തിൽപ്പെട്ട എല്ലാ ഗ്രന്ഥങ്ങളും നിർമ്മിച്ചിട്ടുള്ളത് ശ്ലോകങ്ങളും പദങ്ങളും ഇടകലർന്നിട്ടുള്ള ഒരു സ്വരൂപത്തിലാണ്. ചിലതിൽ ഈവക രണ്ടു പദ്യങ്ങൾക്കുപുറമെ ഒന്നോ രണ്ടോ ദണ്ഡകങ്ങളും കൂടിയുണ്ടായെന്നുവരാം. എന്നാൽ വൃത്തനിബന്ധനമില്ലാത്ത ഗദ്യം വാക്യങ്ങളോ ചൂർണ്ണികകളോ ഒരു കഥകളിഗ്രന്ഥത്തിലും കാണുന്നതല്ല. ക്രമത്തിലുള്ള കഥാഗതി കാണിക്കുന്നതെല്ലാം കവി സ്വന്തം വാക്കായി ശ്ലോകത്തിൽ കഴിച്ചു കഥാപാത്രങ്ങൾ തമ്മിൽ നടന്നിട്ടുള്ള സംഭാഷണങ്ങളോ അവരുടെ വിചാരങ്ങളോ അതാതു പാത്രങ്ങളുടെ വാക്കായിത്തന്നെ പദങ്ങളുടെ സ്വരൂപത്തിൽ നിർമ്മിച്ചിരിക്കും. ഇങ്ങനെയാണ് ഈ സാഹിത്യപ്രസ്ഥാനത്തിന്റെ മട്ട്.

ചാക്യാന്മാർ ആടിവരുന്ന കൂടിയാട്ടം എന്ന സംസ്കൃതനാടകാഭിനയം, അഷ്ടപദിയാട്ടം, കൃഷ്ണനാട്ടം ഇങ്ങനെ മൂന്നുതരം ദൃശ്യകാവ്യങ്ങളാണ് കഥകളിയുടെ ആരംഭകാ

ലതു് കേരളത്തിൽ ഉൽകൃഷ്ടദൃശ്യകാവ്യങ്ങളുടെ നിലയിൽ നടപ്പുണ്ടായിരുന്നതു്. ഇതിൽ അഷ്ടപദിയാട്ടവും കൃഷ്ണനാട്ടവും നൃത്തപ്രധാനങ്ങളും കൂടിയാട്ടം നാട്യപ്രധാനവുമാണു്. ഗ്രന്ഥസ്വരൂപത്തെപ്പററിയേടത്തോളവും അഷ്ടപദിയാട്ടത്തിനും കൃഷ്ണനാട്ടത്തിനും തമ്മിൽ പറയത്തക്ക വ്യത്യാസമൊന്നുമില്ല. ശ്ലോകങ്ങളും പദങ്ങളും ഇടകലർന്ന രൂപംതന്നെയാണു് രണ്ടിനും ഉള്ളതു്. പദങ്ങളിലെ ചരണങ്ങളുടെ സംഖ്യമാത്രം കൃഷ്ണനാട്ടത്തിൽ ചിലേടത്തു കുറച്ചിട്ടുണ്ടു് എന്നേ ഉള്ളു. രണ്ടു ഗ്രന്ഥങ്ങളും മുഴുവൻ സംസ്കൃതഭാഷയിലാണു്. കഥകളിയിൽ ഭാഷ മണിപ്രവാളരീതിയോ മലയാളംതന്നെയോ സംസ്കൃതംതന്നെയോ ഇഷ്ടംപോലെയാകാമെന്നു വെച്ചു. അത്രമാത്രമേ ആട്ടക്കഥയിൽ ആകൃതിക്കു ഭേദം ചെയ്തിട്ടുള്ളു. എന്നാൽ ശ്ലോകങ്ങൾ മിക്കതും സംസ്കൃതവും പദങ്ങൾ മിക്കതും മണിപ്രവാളവുമായിട്ടാണു് കഥകളിഗ്രന്ഥങ്ങളിൽ അധികവും ഉണ്ടായിട്ടുള്ളതു്. കഥകളിയിലെ നൃത്തനിയമനത്തിനുള്ള അടിസ്ഥാനവും അഷ്ടപദിയും കൃഷ്ണനാട്ടവും തന്നെയാണു്. പക്ഷെ ആ വിഷയത്തിൽ പലതരത്തിലും പരിഷ്കാരങ്ങൾ വരുത്തി കണ്ടാലറിയാത്തവിധം മാററം ചെയ്തിട്ടുണ്ടു്. ഈ പരിഷ്കാരരീതികളാണു് 'കല്ലടിക്കോടൻ' സമ്പ്രദായമെന്നും 'കപ്ലിങ്ങാടൻ' സമ്പ്രദായമെന്നും രണ്ടുതരത്തിലുള്ള വകഭേദങ്ങളും ഉണ്ടായിട്ടുള്ളതു്.

വേഷങ്ങളുടെ മട്ടും അഭിനയരീതിയും കൈമുദ്രകളും മററു സകല ചടങ്ങുകളും കൂടിയാട്ടം എന്ന നാടകാഭിനയത്തിന്റെ ഒരു നേർപകർപ്പാണെന്നുതന്നെ പറ

യാം. കൂടിയാട്ടത്തിന്റെ ആരംഭത്തിൽ മിഴാവിന്മേൽ
കേളി കൊട്ടിവരുന്നത് കഥകളിയിൽ ശുദ്ധമദ്ദളത്തിന്മേ
ലാക്കിയെന്നേയുള്ളു. കൂടിയാട്ടത്തിന്റെ നാന്ദിക്കു മു
മ്പായി നടന്മാരെല്ലാം കൂടി അവരുടെ കുലദൈവങ്ങ
ളെയും നാട്യശാസ്ത്രകർത്താക്കന്മാരായ ആചാര്യന്മാരെയും
പല ചടങ്ങുകളോടും കൂടി വന്ദിക്കുന്നതിന്നുപകരമായി
ട്ടുള്ളതാണ് കഥകളിയിലെ തോടയം. പക്ഷെ കൂടിയാ
ട്ടത്തിൽ ഈ വന്ദനം അണിയറയിൽ വെച്ചാണ് കഴി
ച്ചുവരുന്നത്. കഥകളിയിലെ തോടയം അരങ്ങത്ത് തി
രശ്ശീലക്കുള്ളിൽ വെച്ചാണെന്നൊരു ഭേദം ചെയ്തിട്ടുണ്ട്.
ഈ ഭേദത്തിന്നും ചില കാരണങ്ങളില്ലെന്നില്ല. കൂടിയാട്ട
ത്തെ ഒരു നാടകാഭിനയത്തിന്റെ നിലയിൽ മാത്രമാ
യിട്ടല്ല ജനങ്ങൾ കരുതിവരുന്നത്. ഈശ്വരപ്രീതിക്കും
സന്തതി സമ്പത്ത് മുതലായതിന്നും കാരണമായ ഒരു
മംഗളകർമ്മമാണെന്നുള്ള മാഹാത്മ്യവും കൂടി അതിന്നു
കൊടുത്തിട്ടുണ്ട്. ചാക്യാരുടെ മുടികണ്ടുതൊഴുതുപോവു
ന്നായി കൂടിയാട്ടവും കൂത്തും കാണ്മാൻ വരുന്നവർ ഇ
ക്കാലത്തും വളരെ ദുർല്ലഭമായിട്ടില്ല. അതിനാൽ ആവക
മംഗളകർമ്മങ്ങളുടെ അംഗങ്ങൾ പിഴച്ചുപോയാൽ ഈ
ശ്വരകോപം ഉണ്ടാകുമെന്നുംകൂടി വരുന്നതുകൊണ്ട് അ
ണിയറയിൽ വെച്ചു ചെയ്യുന്നതായാലും അരങ്ങത്തു വെ
ച്ചു ചെയ്യുന്നതായാലും ഏതുകാലത്തും മുടക്കം കൂടാതെ
നിലനിന്നുവരുന്നതാണ്. 'വാക്ക്' എന്നു സാധാരണ
പറഞ്ഞുവരുന്ന ചാക്യാർകൂത്തിലെ നൃത്തമംഗളം രംഗ
ത്തിൽവെച്ചാണ് ചെയ്യുന്നത്. അതിന്റെ ഗൂഢതത്വ
വും മതത്തോടു കൂട്ടിക്കെട്ടീട്ടുള്ള ആവക കർമ്മങ്ങളിൽ

മംഗളം മുതലായ പ്രാരംഭകർമ്മങ്ങൾ എവിടെ എങ്കിലും വെച്ചു നടത്തണമെന്നുവെക്കേണ്ടതല്ലാതെ അതിനുള്ള സ്ഥലത്തെപ്പററിയേടത്തോളം നിർബ്ബന്ധം ചെയ്യേണ്ട ആവശ്യമില്ലെന്നുള്ളതുതന്നെ ആയിരിക്കണം. കഥകളിയാവട്ടെ ഒരു വിനോദവിശേഷം മാത്രമായി വെച്ചിട്ടുള്ളതിനാൽ അതിലെ പ്രധാന മംഗളകർമ്മം രംഗത്തിൽത്തന്നെ നടത്തണമെന്നു നിശ്ചയിക്കാഞ്ഞാൽ കാലക്രമത്തിൽ ആ ചടങ്ങു തീരെ ഇല്ലാതായിപ്പോയേക്കുമെന്നും അങ്ങിനെ വരരുതെന്നും കഥകളിയുടെ ആദികർത്താവു കരുതീട്ടായിരിക്കണം ഈ ഭേദം ചെയ്തിട്ടുള്ളത്. അതിന്നുംപുറമെ കൂടിയാട്ടത്തിലെ നേപഥ്യ മംഗളത്തിന്നു വാദ്യങ്ങളുടെ ആവശ്യം തീരെ ഇല്ല. നൃത്തവും നാട്യവും ഒരുപോലെ പ്രധാനമായ കഥകളിയിൽ വാദ്യങ്ങളുടെയും പാട്ടിന്റെയും സഹായത്തോടുകൂടി നടത്തേണ്ട തോടയം തിരശ്ശീലക്കകത്തുതന്നെ അണിയറയെന്നു കല്പിച്ചു നടത്തുന്നതിന്നു സൌകര്യവും ഉണ്ടാകയില്ല. കൂടിയാട്ടത്തിലെ നാന്ദിതന്നെയാണ് കഥകളിയിലെ വന്ദനശ്ലോകങ്ങൾ. കൂടിയാട്ടത്തിൽ നാന്ദിക്കുശേഷം സൂത്രധാരൻ പ്രവേശിച്ചു പ്രസ്താവന കഴിയുന്നതുവരെയുള്ള ഭാഗമാണ് കഥകളിയിൽ വന്ദനശ്ലോകങ്ങൾക്കു ശേഷമുള്ള പുറപ്പാട് എന്ന ഭാഗം. പുറപ്പാടിൽ വരുന്ന വേഷങ്ങളും വാസ്തവത്തിൽ സൂത്രധാരനും നടിയും നടന്മാരുംതന്നെയെല്ലാമാണെന്നു അതിന്റെ ചടങ്ങുകൾ നല്ലവണ്ണം പരിശോധിച്ചാൽ അറിയാവുന്നതാണ്. പുറപ്പാടിൽ അഭിനയം യാതൊന്നും ഇല്ല. കയ്യും മെയ്യും സ്വാധീനമുണ്ടെന്നു കാണിച്ച് നൃത്തനാടകം അഭിനയിക്കുവാൻ തുടങ്ങുന്നു

എന്നു സദസ്യരെ മനസ്സിലാക്കുകയും അവസാനത്തിൽ അന്നത്തെ കഥയിൽ ആദ്യം പ്രവേശിക്കുന്ന കഥാപാത്രത്തെ മുദ്രകാട്ടി അറിയിച്ചുപോകയുമാണ് അതിൽ ചെയ്യുന്നത്. പല കഥകളി ഗ്രന്ഥങ്ങളിലും പുറപ്പാടിൽ ചൊല്ലുന്ന പാഠങ്ങളും അതാതു ഗ്രന്ഥകാരന്മാർ നിർമ്മിച്ചിട്ടുണ്ടായിരിക്കും. അതിന്റെ സ്വരൂപവും അർത്ഥവും പരിശോധിച്ചുനോക്കിയാലും ഈ സംഗതി മനസ്സിലാക്കാവുന്നതാണ്. നാടകത്തിലെ പ്രസ്താവനയിലും സംഗതികൾ ഇതുതന്നെയാണല്ലോ. എന്നാൽ ഈ വിഷയത്തിൽ കാലക്രമംകൊണ്ട് അല്പം ചില മാററത്തിന്നിടവന്നിട്ടുണ്ട്. ആദ്യത്തിൽ പ്രവേശിക്കുന്ന കഥാപാത്രത്തിന്റെ വേഷം പ്രായേണ 'പച്ച' എന്ന തരത്തിലുൾപ്പെട്ടതാകകൊണ്ടും സൂത്രധാരന് അധികം വേലയില്ലാത്തതുകൊണ്ടും വേഷം കെട്ടുന്നതിനുള്ള പ്രയത്നത്തിന്റെ ആധിക്യംകൊണ്ടും ആ കഥാപാത്രത്തിന്റെ വേഷം ധരിച്ച ആൾ തന്നെ ആദ്യത്തിൽ സൂത്രധാരന്റെ ചടങ്ങുകൂടി കഴിച്ചാൽ മതി എന്നുവെച്ച് സൌകര്യം മാത്രം നോക്കി അപ്രകാരം ചെയ്തുതുടങ്ങി. ആ വഴിക്കു സൂത്രധാരന്റെ പ്രവേശമായ പുറപ്പാടിന്ന് അംബരീഷന്റെ പുറപ്പാട്, ശ്രീകൃഷ്ണന്റെ പുറപ്പാട് എന്നൊക്കെപ്പറവാൻ ഇടയുംവന്നുകൂടി. കഥാപാത്രത്തിന്റെ പ്രവേശത്തിൽ വേണമെന്നു വെച്ചിട്ടുള്ള ശംഖും ആലവട്ടവും മേലാപ്പും എല്ലാം സൂത്രധാരന്റെ പ്രവേശത്തിലായിത്തീരുകയും ചെയ്തു. അന്ധപരമ്പരവഴിക്ക് ഇങ്ങനെ ഒരു കോട്ടം തട്ടിയിട്ടുണ്ടെങ്കിലും പുറപ്പാടിന്റെ ചടങ്ങുകൾ ആ വേഷം സൂത്രധാരനെന്ന് ഈ കാലത്തും സ്പഷ്ടമാക്കാതിരിക്കുന്നുമില്ല.

കൂടിയാട്ടത്തിൽ പ്രസ്താവന കഴിച്ചു മിഴാവുകൾ മുഴക്കുന്നതും കഥകളിയിലെ മേളപ്പദവും കഥാപാത്രത്തിന്റെ പ്രവേശത്തിൽ നിശ്ചയിച്ചിട്ടുള്ള മംഗളഘോഷം തന്നെയാണ്. പ്രായേണ കഥകളികളിലും ചാക്യാന്മാർ പ്രധാനമായി അഭിനയിച്ചുവരുന്ന നാടകങ്ങളിലും ഒന്നാമതായി പ്രവേശിക്കുന്ന കഥാപാത്രം രാജപദവിയിലിരിക്കുന്ന ഒരാളാണെന്നുള്ളതുകൂടി ഓർക്കുമ്പോൾ മേളപ്പദമെന്ന ആഘോഷത്തിന്റെ ഔചിത്യവും സ്പഷ്ടമാകുന്നതാണല്ലോ. ഏതുകഥയിലും മേളപ്പദത്തിൽ 'മഞ്ജുതര കുഞ്ജതല'എന്ന അഷ്ടപദിതന്നെ ചൊല്ലിവരുന്നത് കഥകളിപ്പദത്തിന്റെ സ്വരൂപത്തിന് അഷ്ടപദിയാണ് മാതൃകയായി സ്വീകരിച്ചിട്ടുള്ളതെന്ന സംഗതിയുടെ സ്മരണക്കുവേണ്ടിയും കൂടിയായിരിക്കാം. ഇതിനെല്ലാം പുറമെ കഥകളികളിൽ ഓരോരോ സന്ദർഭത്തിൽ അഭിനയിച്ചുവരുന്ന ശ്ലോകങ്ങൾതന്നെയും അവയുടെ അഭിനയക്രമങ്ങൾപോലും മിക്കതും കൂടിയാട്ടമായി അഭിനയിപ്പാൻ ചിട്ടപ്പെടുത്തി ഏർപ്പാടു ചെയ്തിട്ടുള്ള സംസ്കൃതനാടകങ്ങളായ ധനഞ്ജയം, തപതീസംവരണം, ആശ്ചര്യചൂഡാമണി, വിച്ഛിന്നാഭിഷേകം ഇവയിലുൾപ്പെട്ടവയാണെന്നുള്ള സംഗതിയും പരിശോധിച്ചാലറിയാവുന്നതാണ്.

എന്നാൽ അഭിനയത്തെപ്പററിയേടത്തോളവും കഥകളിക്കാരൻ അല്പം ചില മാററങ്ങൾ ചെയ്തിട്ടില്ലെന്നില്ല. നാടകത്തിലെ ശ്ലോകങ്ങളും ചൂർണ്ണികകളും എല്ലാം തന്നെത്താൻ ചൊല്ലുന്ന കൂടിയാട്ടക്കാരൻ അവയിൽപ്പറഞ്ഞ സംഗതികൾ ആദ്യം ഒരു വട്ടം അഭിനയിക്കയും

പിന്നെ അതു ചൊല്ലി രണ്ടാമതും അഭിനയിക്കയും ചെയ്യുവരുന്നതിനെ അഷ്ടപദിയാട്ടംപോലെ പാട്ടു മറെറാരുവൻ ചൊല്ലുന്ന കഥകളിയിൽ അഭിനയം ഒരു തവണ മാത്രം മതി എന്ന നിലയിൽ പരിഷ്കരിച്ചു. അഭിനയവിശേഷംകൊണ്ടു വളരെ പുഷ്ടിപ്പെടുത്തി സദസ്യന്മാരുടെ മനസ്സിനു തന്മയത്വം വരുത്തീട്ടുള്ള രസത്തിനു നടൻ ചില വാക്കുകൾ അസ്വാഭാവികമായി നീട്ടിപ്പറയുമ്പോൾ പെട്ടെന്നുണ്ടായിത്തീരുന്ന വിച്ഛേദത്തെപ്പേടിച്ചും അഭിനയചാതുര്യവും സംഗീത നൈപുണ്യവും ഒരാളിൽത്തന്നെ സിദ്ധിക്കുന്നത് അതിദുർല്ലഭമാകയാൽ സൌകര്യമനുസരിച്ചും നടൻ ശബ്ദം പുറപ്പെടുവിക്കുന്നതുതന്നെ നേത്രേന്ദ്രിയം വഴിക്കനുഭവിച്ചു തന്മയത്വം വന്നിട്ടുള്ള രസത്തിനു ന്യൂനതവരുത്തുവാൻ കാരണമായിത്തീരാനാണ് പലപ്പോഴും എളുപ്പമെന്നുള്ള സൂക്ഷ്മതത്വം ആലോചിച്ചും നടന്മാർ ഒരു വാക്കും പറയേണ്ടതില്ലെന്നും ഏർപ്പെടുത്തി. ഈ ഏർപ്പാടുനിമിത്തം അനഭിജ്ഞന്മാരുടെ ഇടയിൽ കഥകളിക്ക് 'ഊമക്കളി' എന്നൊരു പരിഹാസപ്പേരുണ്ടായിട്ടില്ലെന്നില്ല. പക്ഷേ ആ പരിഹാസത്തെക്കാൾ അഭിജ്ഞന്മാരുടെ സംതൃപ്തിക്കാണ് കഥകളിക്കാരൻ അധികം വിലവെച്ചത് എന്നേ ഉള്ളു. സംസ്കൃതനാടകക്കാർ "യുദ്ധം രാജ്യഭ്രംശോ മരണം നഗരോപരോധനം ചൈവ പ്രത്യക്ഷാണി തു നാങ്കേ." എന്ന ഭരതശാസ്ത്രപ്രകാരം യുദ്ധം മുതലായ ചില സംഗതികൾ രംഗത്തിൽ പ്രത്യക്ഷമായിക്കാണിക്കരുതെന്നു നിയമം വെച്ചിട്ടുള്ളതു കേവലം അടിസ്ഥാനമില്ലാത്തതല്ലെങ്കിലും കഥകളിക്കാരൻ മറ്റു ചില ഉദ്ദേശങ്ങളാൽ ആ

നിയമം സ്വീകരിച്ചിട്ടില്ല. അനഭിജ്ഞന്മാരും കൂടി ഉൾപ്പെട്ട പൊതുജനങ്ങളെ ഇഷ്ടപ്പെടുത്തുന്നതു പ്രചാരാധിക്യത്തിന്നുപയുക്തമായിരിക്കുമെന്നു കണ്ടു കഥകളിക്കാരൻ യുദ്ധം മുതലായ ഭാഗങ്ങൾതന്നെയാണ് അനഭിജ്ഞന്മാരെ സന്തോഷിപ്പിക്കാൻ ഏൎപ്പെടുത്തീട്ടുള്ളത്.

ഇനി ആകപ്പാടെയുള്ള സ്വഭാവം കൊണ്ടുനോക്കിയാലും നാടകരീതിയിൽ നിന്ന് അല്പം ചില വ്യത്യാസങ്ങൾ മാത്രമാണ് കഥകളിയുടെ രീതിയിൽ ചെയ്തിട്ടുള്ളതെന്നുകാണാം. നാടകത്തിൽ കവിയുടെ സ്വന്തം വാക്കായി ചില അഭിനയച്ചടങ്ങുകൾ മാത്രമല്ലാതെ മററൊന്നും പറയരുതെന്നും കഥാഗതിമുഴുവനും കഥാപാത്രങ്ങളുടെ സംഭാഷണരൂപമായിത്തന്നെ കാണിക്കണമെന്നുമാണല്ലോ നിശ്ചയം. അതുപോലെതന്നെ ഒരങ്കത്തിൽ പൂൎവ്വരംഗം, പ്രധാനമായ അങ്കം ഇങ്ങനെ രണ്ടു രംഗത്തിലധികം പാടില്ലെന്നും കഥയുടെ പ്രധാനഭാഗം അങ്കംകൊണ്ടും അപ്രധാനഭാഗം പൂൎവ്വരംഗങ്ങളായ വിഷ്കംഭം, പ്രവേശകം മുതലായതിൽ പ്രവേശിക്കുന്ന അപ്രധാനപാത്രങ്ങളുടെ വാക്കുകൾകൊണ്ടും വെളിപ്പെടുത്തേണ്ടതാണെന്നും സംസ്കൃതനാടകങ്ങളുടെ സ്വഭാവം നോക്കിയാലറിയാവുന്നതാണല്ലോ. ഇതിൽ കഥയുടെ അപ്രധാനാംശങ്ങൾ കവിക്കു സ്വന്തം വാക്കിൽത്തന്നെ പറയാമെന്നുവെച്ചു കഥകളിക്കാരൻ അതിന്നുവേണ്ടി ശ്ലോകങ്ങളും ദണ്ഡകങ്ങളും ഏൎപ്പെടുത്തി. ഇങ്ങനെ നാടകക്കാരന്റെ പൂൎവ്വാംഗങ്ങളുടെ കാൎയ്യമാണ് കഥകളിക്കാരൻ ശ്ലോകത്തിൽ കഴിച്ചിരിക്കുന്നത്. ഒരു നാടകത്തിൽ ഇത്ര അങ്കമേ പാടുള്ളു എന്നുള്ള നിശ്ചയവും കഥകളിക്കാരൻ

വേണ്ടുന്നതുവെച്ചു. അതിനാൽ കഥകളിയിൽ ഒരോ രംഗങ്ങളും നാടകത്തിലെ അങ്കങ്ങളുടെ സ്ഥാനം വഹിപ്പാനും മതിയായിത്തീൎന്നു.

'കൊട്ടാരക്കരത്തമ്പുരാൻ' ആദ്യമായി രാമനാട്ടം എന്ന പേരോടുകൂടി ഏൎപ്പെടുത്തീട്ടുള്ള കഥകളി കോട്ടയത്തുതമ്പുരാൻ, കപ്ലിങ്ങാട്ടു നമ്പൂതിരി മുതലായ കലാവിദ്യാനിപുണന്മാരുടെ ശ്രദ്ധക്കു വിഷയമായിത്തീൎന്നതുകൊണ്ടാണ് അഭിനയത്തിലും നൃത്തത്തിലും അസാമാന്യമായ ഉൽകൃഷ്ടനിലയെ പ്രാപിച്ചത്. അങ്ങനെ ഉൽകൃഷ്ടനിലയിൽ എത്തിയതുകൊണ്ടാണ് കേരളത്തിൽ മറെറാരു ദൃശ്യകാവ്യത്തിനും സിദ്ധിക്കാത്ത പ്രചാരം കഥകളിക്കു സിദ്ധിപ്പാനും പല മഹാരാജാക്കന്മാരും ഈ ദൃശ്യകാവ്യത്തെ വേണ്ടവിധം കൊണ്ടാടി പുഷ്ടിപ്പെടുത്തുവാനും ഇടവന്നിട്ടുള്ളതും.

ഇങ്ങനെയുള്ള കഥകളിക്കുവേണ്ടി പല കവികളുമായി നൂറിലധികം ഗ്രന്ഥങ്ങൾ നിൎമ്മിച്ചിട്ടുണ്ട്. സാഹിത്യഗുണങ്ങളും സംഗീതഗുണങ്ങളും അടിസ്ഥാനപ്പെടുത്തി നോക്കുന്നതായാൽ ഇവയിൽ അധികഭാഗവും വളരെത്താണനിലയിലുള്ളവയാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. നല്ലതാണെന്നു പറയത്തക്കതായി ഒരിരുപതിലധികം കഥകളിഗ്രന്ഥങ്ങൾ കാണുന്നതല്ല. അതിൽത്തന്നെയും കോട്ടയത്തുതമ്പുരാൻ നിൎമ്മിച്ചിട്ടുള്ള നാലുകഥകളോടു കിടപിടിക്കുന്നതായി മറെറാന്നുമില്ലെന്നു തീൎത്തുപറയാവുന്നതാണ്. വാസ്തവത്തിൽ നല്ലൊരു കഥകളിഗ്രന്ഥത്തിന്റെ നിൎമ്മാണം മററു സാഹിത്യഗ്രന്ഥനിൎമ്മാണത്തെക്കാൾ എത്രയോ അധികം പ്രയാസ

മുള്ളതും കേവലം സാഹിത്യവിദ്വത്വം കൊണ്ടും കവിതാവാസനകൊണ്ടും മാത്രം സാധിക്കാത്തതുമാണ്. സാഹിത്യജ്ഞാനംപോലെതന്നെ സംഗീതവിദ്യാജ്ഞാനവും അതിന്നത്യാവശ്യമായിട്ടാണിരിക്കുന്നത്. അതും സംഗീതത്തിൽ നല്ല വാസനയും പരിചയവും സിദ്ധിച്ചിട്ടുണ്ടെന്നുവന്നാൽപോലും മതിയാകുന്നതുമല്ല. സംഗീതശാസ്ത്രത്തിലും അസാധാരണപാണ്ഡിത്യം ഉണ്ടായിരിക്കണം. എന്തുകൊണ്ടെന്നാൽ—സാഹിത്യത്തിൽ ഓരോതരം സന്ദർഭങ്ങൾക്കും വിഭാവാനുഭാവാദികൾക്കും ശൃംഗാരം, വീരം, കരുണം മുതലായ രസങ്ങളെയും ഭാവങ്ങളെയും പ്രകാശിപ്പിക്കാൻ കഴിയുന്നതുപോലെ സംഗീതത്തിലെ ഓരോതരം രാഗങ്ങൾക്കും ആവക രാഗങ്ങളുടെ മേളവിശേഷങ്ങൾക്കും ശൃംഗാരാദികളായ ഓരോതരം രസങ്ങളെയും ഭാവങ്ങളെയും സ്വതേ തന്നെ തെളിയിപ്പാൻ ശക്തിയുണ്ട്. ഇന്നിന്നരാഗങ്ങൾ ഇന്നിന്നരസത്തെ പ്രകാശിപ്പിക്കുമെന്നു ചില വ്യവസ്ഥകളുമുണ്ട്. അതിനാൽ കഥകളികളിൽ ഓരോരോ സാഹിത്യാംശം ഏതു രസത്തെ പ്രകാശിപ്പിക്കാൻ വേണ്ടി നിർമ്മിക്കുന്നുവോ അതിന്നുള്ള സംഗീതത്തിന്റെ രാഗമേളങ്ങളും അതേ രസത്തെ പ്രകാശിപ്പിക്കുന്നവയായിത്തന്നെ ഇരിക്കേണ്ടതാണ്. അങ്ങനെ സാഹിത്യവും സംഗീതവും ഒരേരസത്തിന്റെതന്നെ പ്രകാശകമായിരുന്നാലേ ആരസം പുഷ്ടമായി വരികയുള്ളൂ. രണ്ടും വിഭിന്നങ്ങളായാൽ രസപ്രകാശത്തിന്നു ശക്തി വളരെ കുറയുകയും ചെയ്യും. അതുകൊണ്ടു ശരിയായ ഒരു കഥകളിക്കാരന് സാഹിത്യശാസ്ത്രത്തിലെന്നപോലെ സംഗീതശാസ്ത്രത്തിലും നല്ല

സൂക്ഷ്മജ്ഞാനം ഉണ്ടായിരിക്കേണ്ടതാണ്. ഈ ഗുണങ്ങൾ രണ്ടും പൂർണ്ണമായി യോജിച്ചിരിക്കുന്നതുകൊണ്ടാണ് സർവതന്ത്രസ്വതന്ത്രനായിരുന്ന കോട്ടയത്തു തമ്പുരാന്റെ ഗ്രന്ഥങ്ങൾക്ക ഇത്ര ഉന്നതി കൈവന്നിട്ടുള്ളത്. കിർമ്മീരവധത്തിലെ,

"അഥ കേതുരരാതി വിപൽപിശുനോ
മുഖതോസ്യ വിഭോഃ ഭ്രുകുടിച്ഛലതഃ
വചസാഞ്ച സമുദ്ഗമ ആവിരഭൂ-
ത്സഹസാസഹസാത്യകിനാമലതഃ"

എന്നുമുതൽക്കുള്ള ശ്രീകൃഷ്ണന്റെ ഘട്ടം, "ഇത്ഥം വിനിശ്ചിതവതീ ഖലു രാക്ഷസീ സാ" എന്നുമുതൽക്കുള്ള ലളിതയുടെ ഘട്ടം; കാലകേയവധത്തിലെ,

"സ്വർവ്വധൂജനമണിഞ്ഞിടുന്ന മണി-
മൌലിയിൽ ഖചിതരത്നമാ-
മുർവ്വശീ തദനു മന്മഥേന ഹി വശീ-
കൃതാപി വിവശീകൃതാ
ശർവ്വരീശകലഭൃന്മനം യുവതി-
മോഹനം ധവളവാഹനം
പാർവ്വണേന്ദുമുഖി പാണ്ഡുസൂനമഭി-
വീക്ഷ്യ ചൈവമവദൽ സഖീം"

എന്നുമുതൽക്ക ശാപംവരെയുള്ള ഉർവശിയുടെ ഘട്ടം. ബകവധത്തിലെ "അഥ കൌചന വിപ്രദമ്പതീ" എന്നുമുതൽക്കുള്ള ബ്രാഹ്മണദമ്പതിമാരുടെ ഘട്ടം; കല്യാണസൌഗന്ധികത്തിലെ "കാലേ കദാചിദഥ കാമിജനാനുകൂലേ" എന്നുമുതൽക്കുള്ള ഘട്ടം; ഇവ പ്രത്യേകിച്ചും നിസ്തുല്യമായിത്തന്നെ ശോഭിക്കുന്നുണ്ട്,

ആ ഗ്രന്ഥങ്ങൾ കഴിഞ്ഞാൽപിന്നെ 'ഇരയിമ്മൻതമ്പി'യുടെ 'കീചകവധം' 'ഉത്തരാസ്വയംവരം' 'ദക്ഷയാഗം' എന്നീ മൂന്നുകൃതികളാണ് രണ്ടാംതരത്തിൽ നില്ക്കുന്നത്. ഇവയിൽ പലഭാഗങ്ങളിലും സംഗീതസാഹിത്യങ്ങൾ സാമാന്യമായി യോജിച്ചിട്ടുണ്ട്. കവിക്ക് അസാമാന്യമായ ശബ്ദവാസനയുമുണ്ട്. എങ്കിലും ശൃംഗാരവർണ്ണനകൾ നിലവിട്ട് കടന്നുപോയിട്ടുണ്ടെന്നുള്ള ഒരു മുഖ്യദോഷം ഇദ്ദേഹത്തിന്റെ കൃതികളിൽ പലേടത്തും കാണുന്നതാണ്. നളചരിതം കഥകളിയിൽ സാഹിത്യഗുണം ധാരാളം ഉണ്ടെങ്കിലും കഥകളിപ്പാട്ടിന്റെ നിലയിൽ സംഗീതത്തിനുള്ള രസാനുഗുണ്യം വളരെക്കുറവാണ്. അതു സംഗീതത്തെപ്പററിയേടത്തോളം വെവ്വേറെയിരുന്നുപാടി കേൾപ്പാനാണ് അധികം നന്നായിരിക്കുക. ഇങ്ങനെ ആ ഗ്രന്ഥവും രണ്ടാംതരത്തിൽ മാത്രമേ ചേരുന്നുള്ളു. മററു ചിലത് ഇവയെക്കാളും ഏതാണ്ടു ഗുണം കുറഞ്ഞവയാകയാൽ മൂന്നാംതരവുമാണ്. അധികവും സംഗീതസാഹിത്യങ്ങളെപ്പററിയേടത്തോളം ഗുണങ്ങൾ താരതമ്യപ്പെടുത്തുവാൻ തരമില്ലാത്തവിധം അത്ര താണസ്ഥിതിയിലുമായിട്ടാണിരിക്കുന്നത്.

## ൫. തുള്ളലുകൾ.

മലയാളത്തിലെ ലളിതപ്രധാനമായ സാഹിത്യങ്ങളിൽ ഈ പ്രസ്ഥാനമാണ് എല്ലാററിലും മുന്നിട്ടു നിൽക്കുന്നത്. തീരെ വിദ്യാഭ്യാസമില്ലാത്തവർക്കുകൂടി കേട്ടു മനസ്സിലാക്കി രസിക്കത്തക്കവിധം അത്ര ലളിതമായ

ഭാഷയിലും പറവാനുള്ളതിൽ ഒരംശവും ഒളിച്ചുവെക്കാതെ തുറന്നു പറയുന്ന വിധത്തിലുമാണ് ഈ പ്രസ്ഥാനത്തിലുള്ള മിക്ക ഗ്രന്ഥങ്ങളും നിർമ്മിച്ചിട്ടുള്ളത്. ഇതിന്നുപയോഗിച്ചിട്ടുള്ള ദ്രാവിഡവൃത്തങ്ങൾ പണ്ടുതന്നെ ചില പാട്ടുകളിലും നിരണംകൃതികളിലും മററും ഉള്ളതാണെങ്കിലും അവയുടെ രീതി ആകപ്പാടെ ഒന്നു മാററി അതൊരു പ്രത്യേകം സാഹിത്യപ്രസ്ഥാനമാക്കിത്തീർത്തത് ഭാഷാകവികളിൽ എഴുത്തച്ഛനെ ഒഴിച്ചാൽ പിന്നെ അദ്വിതീയനെന്നുതന്നെ പറയാവുന്ന കുഞ്ചൻനമ്പ്യാരാണ്. അദ്ദേഹം തന്നെയാണ് ഈ പ്രസ്ഥാനത്തിലുള്ള അധിക കവിതകളും നിർമ്മിച്ചിട്ടുള്ളതും. പാമരന്മാരെക്കൂടി രസിപ്പിക്കണമെന്നു നമ്പ്യാർ പ്രത്യേകം ഉദ്ദേശിച്ചിട്ടുണ്ടായിരുന്നിരിക്കാം. എന്നാൽ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്ന കഥയിലെ പ്രധാനരസം എന്തുതന്നെയായാലും ഹാസ്യത്തെ അതിലുള്ള പ്രധാനാംഗമാക്കിക്കൊണ്ടാണ് അദ്ദേഹത്തിന്റെ ഈജാതി കവിതകളെല്ലാം നിർമ്മിച്ചിട്ടുള്ളതെന്നു നിസ്സംശയം പറയാം. സന്ദർഭശുദ്ധി നോക്കാതെ സകല പുരാണകഥകളും മലയാളത്തിൽവെച്ച് മലയാളികളുടെ ഇടയിൽ നടന്നമാതിരിയിൽ വർണ്ണിച്ചിട്ടുള്ളതിന്റെ തത്വവും അതുതന്നെയാണ്. അർത്ഥംകൊണ്ടോ സന്ദർഭംകൊണ്ടോ യോജിക്കാത്ത സംഗതികളെ കൂട്ടിച്ചേർത്തു പറയുന്നത് ഹാസ്യത്തിന്റെ പ്രധാനോദ്ദീപകമാണല്ലോ. അതുതന്നെയാണ് വിന്ധ്യൻ പർവ്വതത്തിന്റെ അടുത്ത തെക്കുഭാഗത്തു കിഴക്കെ അററത്തുണ്ടായിരുന്ന നിഷധത്തിൽനിന്ന് അതിന്റെ പടിഞ്ഞാറെ അററത്തുണ്ടായിരുന്ന വിദർഭത്തിലേക്ക് അയക്കുന്ന അരയന്ന

ഒത്ത മലയാളത്തിലെ നായന്മാരുടെ ഇടയിൽക്കൂടി പറഞ്ഞയച്ചിട്ടുള്ളതിന്റെയും അതിന്നിടക്ക് ഒരു നായർ അമ്മി കിണററിലിട്ടതിന്റെയും അതുപോലെ അദ്ദേഹത്തിന്റെ ഈവക ശിക്ഷാ കൃതികളിലും സംഭവിതങ്ങളായിപ്പറഞ്ഞിട്ടുള്ളതിന്റെയും കാൎത്തവീൎയ്യവിജയത്തിലെ രാവണന്റെ വള്ളംകളി മുതലായ മററു പല സംഗതികളുടെയും തത്വം. ഉദാഹരണങ്ങൾ കാണിച്ച് ഇതു വിസ്തരിക്കേണ്ട ആവശ്യം കാണുന്നില്ല. നമ്പ്യാരുടെ തുള്ളൽ കൃതികളെല്ലാംതന്നെ ഇതിന്നുദാഹരണമാകുന്നതാണ്. മേൽപ്പറഞ്ഞ വിധത്തിലല്ലാതെ പാഠകന്മാരെ രസിപ്പിക്കാൻ അവരുടെ പുറവും കാണുന്ന സംഗതികൾ എടുത്തു വൎണ്ണിക്കുന്നത് വളരെ ഉപയുക്തമായിരിക്കുമെന്നു കരുതി മാത്രമാണ് ആ മഹാകവി അങ്ങിനെയെല്ലാം അസംബന്ധം പറഞ്ഞിരിക്കുന്നതെന്നു വിചാരിക്കുന്നത് കുറെസ്സാഹസവുമാണ്. മേൽപ്രകാരംതന്നെ ഏതൊരു സംഗതിയിലും ഹാസ്യാംശം ഒളിഞ്ഞുകിടക്കുന്നതായിക്കാണുവാൻ നമ്പ്യാരുടെ ദൃഷ്ടിക്ക് ഒരു പ്രത്യേക സാമൎത്ഥ്യം ഉണ്ട്. അതു നേരെക്കണ്ടില്ലെങ്കിൽ തല കീഴായി നിൎത്തിയിട്ടെങ്കിലും അദ്ദേഹം കണ്ടുപിടിക്കയും ചെയ്യും. ആ വക വിദ്യയാണ് കല്യാണസൌഗന്ധികത്തിലെ 'പാഞ്ചാലിയെന്നൊരു പെണ്ണിനെക്കണ്ടിട്ട്" എന്നു മുതലായ ഭാഗങ്ങളെക്കൊണ്ടും മററും അദ്ദേഹം കാണിച്ചിട്ടുള്ളത്. ശ്രീകൃഷ്ണൻ കോപിച്ചുപറയുന്ന "ഇന്ദ്രൻ സഖിയെന്നോൎത്തിട്ടു നമ്മെ നിന്ദിച്ചതു മതികളുകംതന്നെ" എന്നതിലെ 'കളുകം തന്നെ' എന്ന അംശവും ഈ മാതിരിയിൽപ്പെട്ട 'കളുകം' തന്നെയാണ്. പുരാണത്തിൽ എത്ര

ഗൌരവമുള്ള ഒരു കഥാപാത്രവും നമ്പ്യാരുടെ അധീനത്തിൽപ്പെട്ടാൽ ഇടക്കിടക്കെങ്കിലും അയാളുടെ ഗൌരവമെല്ലാംപോയി ഒരു വിദൂഷകപ്രായമായ വാക്കിലും പ്രവൃത്തിയിലുംവന്നു കൂടാതിരിക്കയില്ലെന്നു പറയാം. ഈ സ്വഭാവംനിമിത്തവുംഅദ്ദേഹത്തിന്റെ കവിതകളുടെ ലാളിത്യംനിമിത്തവും ഒന്നും ഒളിച്ചു വെക്കാതെ അങ്ങെ അററംവരെ തുറന്നു പറയുക എന്നുള്ള മട്ടുനിമിത്തവും ഈ വക കവിതകൾക്കു കേവലം പാമരന്മാരുടെ ഇടയിൽപ്പോലും അസാധാരണമായ പ്രചാരം സിദ്ധിപ്പാൻ ഇടയായിട്ടുണ്ട്. എഴുത്തച്ഛന്റെ കൃതികൾ ഒഴിച്ചാൽ പിന്നെ മററാരുടെ കൃതികൾക്കും പൊതുജനങ്ങളിൽ ഇത്ര പ്രചാരം സിദ്ധിച്ചിട്ടുണ്ടോ എന്നു സംശയമാണ്. പക്ഷെ എഴുത്തച്ഛന്റെ കൃതികളെ ഭക്തിപൂർവ്വകമായും നമ്പ്യാരുടെ കൃതികളെ വിനോദബഹുലമായും ആണ് പെരുമാറി വരുന്നത് എന്നൊരു ഭേദം മാത്രം ഉണ്ട്. നമ്പ്യാരുടെ തുള്ളലുകൾക്കു സാമാന്യമായുള്ള സ്വഭാവം മേൽപ്രകാരമെല്ലാമാണെങ്കിലും അതിന്നിടയിൽ ചില സന്ദർഭങ്ങൾ ആശയപുഷ്ടിയോടുകൂടി പ്രൌഢന്മാരായ സഹൃദയന്മാരെ കൂടി നല്ലവണ്ണം രസിപ്പിക്കത്തക്കവിധം ആ കവിവര്യൻ പ്രയോഗിച്ചിട്ടുള്ള ഭാഗങ്ങളും ഒട്ടും അപൂർവ്വമല്ല. കല്യാണസൌഗന്ധികത്തിലെ കദളീവനവർണ്ണനയും മററും ഈ സംഗതിക്കുള്ള ഉത്തമദൃഷ്ടാന്തങ്ങളാണ്. ഈ വക തുള്ളലുകൾ ഓട്ടൻ, ശീതങ്കൻ, പറയൻ എന്നിങ്ങനെ മൂന്നു വകയായിട്ടാണുള്ളത്. ചൊല്ലുന്നരീതിയുടേയും തുള്ളക്കാരന്റെ വേഷത്തിന്റെയും ഭേദമാണ് ഈ വക ഭേദത്തിന്നടിസ്ഥാനമായിട്ടുള്ളതും. ഈ മൂന്നുവക

ഷിലുമായി നമ്പ്യാർ തന്നെ നാല്പതോളം തുള്ളക്കഥകൾ നിർമ്മിച്ചിട്ടുണ്ട്. അതിനെത്തുടർന്നുകൊണ്ടു പിന്നെയും പല കവികളും ആ രീതിയിൽ അനേകം ഗ്രന്ഥങ്ങളുണ്ടാക്കീട്ടുണ്ട്. എന്നാൽ എഴുത്തച്ഛന്റെ കിളിപ്പാട്ടുകളോടെന്നതുപോലെ നമ്പ്യാരുടെ തുള്ളലുകളോടും കിടപിടിക്കത്തക്കതായ ഗ്രന്ഥങ്ങൾ അവയിൽ ഇല്ലെന്നുതന്നെ പറയാം. പൂന്തോട്ടത്തു നമ്പൂതിരിയുടെ കാലകേയവധം തുള്ളൽ മുതലായി ദുർല്ലഭം ചിലതുമാത്രം ഏകദേശം നമ്പ്യാരുടെ കൃതികളോട് അടുത്ത മട്ടായിട്ടുണ്ടെന്നേ ഉള്ളൂ. ഭാഷാസാഹിത്യത്തിൽ കിളിപ്പാട്ടു കഴിഞ്ഞാൽ പിന്നെ അധികം യോജിക്കുന്ന പ്രസ്ഥാനം തുള്ളലാണെന്നു മുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിന്റെ ആദികർത്താവായ കലക്കത്ത് കുഞ്ചൻ നമ്പ്യാരുടെ ജന്മദേശം ഇപ്പോഴത്തെ തെക്കെ മലയാളത്തിൽ 'ലക്കിടി' തീവണ്ടിസ്റ്റേഷനിൽനിന്ന് ഏകദേശം ഒരു നാഴികയോളം വടക്കുള്ള കിള്ളിക്കുറുശ്ശിമംഗലമാണ്. കൊല്ലവർഷം പത്താംശതകത്തിന്റെ ആരംഭത്തിലാണ് ആ മഹാകവിയുടെ ജനനം. സാംസ്കാരികമായി അദ്ദേഹത്തിന് ഇട്ടിട്ടുള്ള പേർ കൃഷ്ണൻ എന്നായിരുന്നു. കുഞ്ചൻ എന്നുള്ളത് ഓമനപ്പേരാണ്. അദ്ദേഹം ബാല്യകാലത്ത് ഇപ്പോഴത്തെ തിരുവിതാംകൂറിൽ ഉള്ള കിടങ്ങൂർ എന്ന പ്രദേശത്ത് പിതൃഗൃഹത്തിലും യൌവനകാലത്ത് അധികവും അമ്പലപ്പുഴ രാജാവിന്റെ ആശ്രിതനായി അവിടേയും അതിനുശേഷം തിരുവിതാംകൂർ മാർത്താണ്ഡവർമ്മമഹാരാജാവിന്റേയും രാമവർമ്മമഹാരാജാവിന്റേയും ആശ്രിതനായി തിരുവനന്തപുരത്തും താമസിച്ചിട്ടു

ണ്ടു്. സംസ്കൃതത്തിൽ വലിയ പണ്ഡിതനും സംസ്കൃതത്തിലും പ്രാകൃതഭാഷയിലും പല ഗ്രന്ഥങ്ങൾ നിൎമ്മിച്ചിട്ടുള്ള കവിയുമായ രാമൻനമ്പിയാർ എന്നു പേരായ ഒരു ഭാഗിനേയനും ഇദ്ദേഹത്തിന്റെ കൂടെ തിരുവനന്തപുരത്തു് താമസിച്ചിരുന്നതായിക്കാണുന്നുണ്ടു്. കുഞ്ചൻ നമ്പ്യാരുടെ മരണം കൊല്ലവൎഷം ൯൪൫ മിഥുനമാസത്തിൽ കൃഷ്ണപക്ഷചതുൎത്ഥിയും ചതയവും ചേൎന്ന ദിവസമാണെന്നു് ആ കവിയെപ്പറ്റിയുള്ള ഒരു ചരമശ്ലോകത്തിൽനിന്നു തെളിയുന്നതാണു്. ഇദ്ദേഹത്തിന്റെ കുടുംബപരമ്പര ഇപ്പോഴും മേൽപ്പറഞ്ഞ കിള്ളിക്കുറുശ്ശിമംഗലത്തുണ്ടു്.



## ൧൭. പലവക പാട്ടുകൾ.

ഈ എനത്തിൽപ്പെട്ടതായി എത്രയോ അസംഖ്യം കൃതികൾ മലയാളഭാഷയിൽ ഉണ്ടു്. ഈശ്വരസ്തുതിപരങ്ങളായും വിനോദപരങ്ങളായും ഉള്ള ചെറിയ പാട്ടുകൾ ആദികാലം മുതൽക്കേ ഉണ്ടായിട്ടുള്ളതാണു്. ആ വക പാട്ടുകൾതന്നെ ബ്രാഹ്മണിപ്പാട്ടു്, സൎപ്പപ്പാട്ടു്, ഭദ്രകാളിപ്പാട്ടു്, അയ്യപ്പൻ പാട്ടു് എന്നീവക തുടങ്ങി എണ്ണിയാലൊടുങ്ങാത്തവിധമുണ്ടു്. അതിനും പുറമെ പിൽക്കാലത്തുണ്ടായവയായി കുറത്തിപ്പാട്ടുകൾ, തിരുവാതിരപ്പാട്ടുകൾ, കൈകൊട്ടിക്കളിപ്പാട്ടുകൾ, വഞ്ചിപ്പാട്ടുകൾ, വടക്കൻപാട്ടുകൾ, മണ്ണാർപാട്ടുകൾ, പുള്ളുവൻപാട്ടുകൾ, അമ്മാനപ്പാട്ടുകൾ, പാനകൾ ഇങ്ങനെ പലതരത്തിലുമായിട്ടും അനവധി ഉണ്ടു്. ഈ വകയിൽ ചേൎന്നിട്ടുള്ള ഖണ്ഡകൃതികൾ ഇപ്പോൾ എത്രയുണ്ടെന്നു കണ്ടുപിടിപ്പാൻ തന്നെ മലയാളം മുഴുവനും ഒരു പരിശോ

ധനനത്തേിയരാലേ സാധിക്കയുള്ളു. എന്തുകൊണ്ടെന്നാൽ, ഓരോരോ പ്രത്യേക ദിക്കുകളിൽമാത്രം നടപ്പുള്ളതും മററു പ്രദേശങ്ങളിൽ ഇല്ലാത്തതുമായിതന്നെ പലതരം പാട്ടുകളും ഉണ്ടു്. ഇവയിൽ ചിലതു് താണതരം സംഭാഷണഭാഷയിൽ നിർമ്മിച്ചിട്ടുള്ളവയും അപശബ്ദങ്ങൾ ധാരാളം പ്രയോഗിച്ചിട്ടുള്ളവയുമായിട്ടാണിരിക്കുന്നതു്. മാവാരതംപാട്ടു്, പുള്ളുവൻപാട്ടു് മുതലായവ ഇതിന്നുദാഹരണങ്ങളാണു്. എന്നാൽ ആ വകയിൽ കവിതാദേവിയുടെ വിലാസം ധാരാളം പ്രകാശിക്കുന്നതായി പലതുമുണ്ടെന്നു കാണാവുന്നതുമാണു്. പണ്ടുണ്ടായിരുന്ന ചില യുദ്ധവീരന്മാരുടെ പരാക്രമങ്ങൾ വർണ്ണിക്കുന്ന വടക്കൻപാട്ടുകളിൽകാണുന്ന ചില വർണ്ണനകൾ, മനോധർമ്മങ്ങൾ മുതലായവ അതിന്നുത്തമോദാഹരണങ്ങളാണു്. അവയിലെ 'കന്നത്തുവെച്ച വിളക്കുപോലെ' 'കുന്നിന്മേൽ പൂക്കൊന്ന പൂത്തപോലെ' എന്നീവക ഉപമകളും 'മുടികൊണ്ടു വെൺചാമരി വീശിക്കൊണ്ടും' 'കാൽകൊണ്ടുഞെർതാളം ചവിട്ടിക്കൊണ്ടും' എന്നീമാതിരി വർണ്ണനകളും ഏതുസഹൃദയന്റെ ഹൃദയത്തെയും ലയിപ്പിക്കുന്നതാണു്. ഇങ്ങനെ അപശബ്ദങ്ങളും മററുമുള്ള പാട്ടുകൾ പലതുമുണ്ടെങ്കിലും ഉൽകൃഷ്ടഭാഷയിൽ സാഹിത്യഗുണം തികഞ്ഞു നിർമ്മിച്ചിട്ടുള്ള കൃതികളും ധാരാളം ഉണ്ടു്. പൂന്താനത്തു നമ്പൂതിരിയുടെ ജ്ഞാനപ്പാനയോടും മേല്പുത്തൂർ ഭട്ടതിരിയുടെ സന്താനഗോപാലം പാനയോടും രാമപുരത്തു വാരിയരുടെ കുചേലവൃത്തം വഞ്ചിപ്പാട്ടിനോടും മററും കിട നിൽക്കത്തക്ക ഉത്തമകൃതികൾ വളരെ ദുർല്ലഭമായിട്ടേ ഏതൊരു ഭാഷയിലും ഉണ്ടാകയുള്ളൂ

എന്നുള്ളതു നിൎവ്വിവാദമാണ്. ഈ വൎഗ്ഗത്തെപ്പററി പൊതുവെ ഇങ്ങനെ ഒന്നു പറകയല്ലാതെ ഈ പ്രകൃതത്തിൽ സാധിക്കയില്ല. ഇവയിൽപ്പെട്ട ഓരോ വക ഭേദത്തിന്റെ സ്വഭാവത്തിനെപ്പററി പോലും പ്രത്യേകം പറയാൻ ഈ പ്രകൃതത്തിൽ സാധിക്കുന്നതല്ല.

## ൫൪. ഗദ്യങ്ങൾ.

ഗദ്യഗ്രന്ഥങ്ങളും മലയാളഭാഷയിൽ ആദികാലം മുതൽക്കേ ചിലതു് ഉണ്ടായിത്തീൎന്നിട്ടുണ്ടു്. എന്നാൽ കേവലം സാഹിത്യസ്വരൂപത്തിലുള്ള ഗ്രന്ഥങ്ങൾ ഗദ്യമായി നിൎമ്മിച്ചിട്ടുള്ളതു് അടുത്ത കാലംവരേയും വളരെച്ചുരുക്കമാണെന്നുതന്നെ പറയാം. മതാചാരങ്ങളെസ്സംബന്ധിച്ചിട്ടുള്ള കൎമ്മങ്ങളും മററും വിവരിക്കുന്ന മതഗ്രന്ഥങ്ങളും വൈദ്യം, ജ്യോതിഷം, തച്ചുശാസ്ത്രം എന്നീവക വിഷയങ്ങളിലുള്ള ശാസ്ത്രഗ്രന്ഥങ്ങളും ആയിട്ടാണ് അധികം ഉണ്ടായിട്ടുള്ളതു്. അതിൽ വൈദ്യം, ജ്യോതിഷം, തച്ചുശാസ്ത്രം എന്ന മൂന്നുവിഷയത്തിലും ഭാരതഖണ്ഡത്തിൽ മററു പ്രദേശങ്ങളെക്കാൾ പല തരത്തിലുള്ള പരിഷ്കാരങ്ങളും മലയാളത്തിൽ ഉണ്ടായിട്ടുണ്ടു്. അതിനുവേണ്ടി മണിപ്രവാളരീതിയിലും മററുമായി ആവക വിഷയങ്ങളിൽ പല അപൂൎവ്വഗ്രന്ഥങ്ങളും ഉണ്ടാകുന്നതിനും ഇടയായിട്ടുണ്ടു്. വൈദ്യത്തിൽ പല അപൂൎവ്വയോഗങ്ങളെയും ചികിത്സാക്രമങ്ങളെയും പ്രതിപാദിക്കുന്നതിനുണ്ടായിട്ടുള്ള ഗ്രന്ഥങ്ങൾക്കുപുറമെ ധാര, പിഴിഞ്ഞുവീത്തു് എന്നീവക ചികിത്സാസമ്പ്രദായംതന്നെ മലയാളികളുടെ പ്രത്യേക രീതിയാകയാൽ അവയെസ്സംബന്ധിച്ചും ചില ഗ്രന്ഥങ്ങളും ഉണ്ടു്. അതുപോലെ ജ്യോതിഷത്തിലും

ദൃഗ്ഗണിതം എന്ന രീതിയും മററും കണ്ടുപിടിച്ചിട്ടുള്ളതും മലയാളികളാണ്. ആവക ഗണിതവിഷയങ്ങളിലും മററുമുള്ള ഗ്രന്ഥങ്ങളും 'യുക്തിഭാഷ' മുതലായി മററു പല ഗ്രന്ഥങ്ങളും ജ്യോതിശ്ശാസ്ത്രത്തെപ്പററിയും മലയാളത്തിൽ ഉണ്ടാകാനിടയായിട്ടുണ്ട്. മതവിഷയത്തെസ്സംബന്ധിച്ചാകട്ടെ ബ്രാഹ്മണർ മുതൽ നായന്മാരുൾപ്പെടെയുള്ള ഓരോരോ ജാതിക്കാൎക്കും അവരവരുടെ മതകൎമ്മങ്ങളെ വിവരിക്കുന്ന ചടങ്ങുകൾ, യാഗം, അഗ്നി മുതലായ വൈദികകൎമ്മക്രിയകൾ മലയാളഭാഷയിൽ വിവരിക്കുന്ന യാഗഭാഷ, അഗ്നിഭാഷ മുതലായ ഗ്രന്ഥങ്ങൾ; പ്രായശ്ചിത്താദിവിഷയങ്ങൾ പ്രതിപാദിക്കുന്ന പലതരം ആശൌചഗ്രന്ഥങ്ങൾ ഇങ്ങിനെ തുടങ്ങി എത്രയോ അനവധി വലിയ ഗ്രന്ഥങ്ങൾതന്നെയുണ്ട്. ഇവക്കുപുറമെ മേൽപ്പറഞ്ഞ വൈദ്യം മുതലായ വിഷയങ്ങളിലും മതവിഷയങ്ങളിലും ഉള്ള സംസ്കൃതഗ്രന്ഥങ്ങളുടെ വ്യാഖ്യാനങ്ങളുടെ രൂപത്തിലും അനേകം ഗദ്യഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ട്. ഇവയിൽ മിക്കതും എന്നല്ല മുഴുവനും തന്നെ സംഭാഷണഭാഷയോട് അടുത്ത രീതിയിലാണ് നിൎമ്മിച്ചിട്ടുള്ളതും. കേവലം സാഹിത്യമാത്രമായി നിൎമ്മിച്ചിട്ടുള്ള അംഗുലീയാങ്കംതമിൾ, നാഗാനന്ദംതമിൾ, അഭിമന്യുവധം മുതലായ ചിലതിലാകട്ടെ സംസ്കൃതത്തിലെ കാദംബരി മുതലായ ഗ്രന്ഥങ്ങളിലെ രീതി അനുസരിച്ച് വലിയ ദീൎഘസമാസങ്ങളും മററും ചേൎത്ത് വാക്യങ്ങൾനീട്ടി വലുതാക്കി കൊണ്ടുപോയിട്ടുള്ള 'ഉൽക്കലിക' എന്ന ഗദ്യരീതിയാണ് സ്വീകരിച്ചിട്ടുള്ളത്. ആവക കൃത്രിമരീതിയിലുള്ള ഗ്രന്ഥങ്ങൾ എണ്ണത്തിൽ വളരെയൊന്നും ഉണ്ടാകാനും ഇടവന്നിട്ടില്ല.

## ൨൦. ഉപസംഹാരം.

അടുത്തകാലംവരെയുള്ള മലയാളഭാഷാഗതിയുടേയും അതിലെ സാഹിത്യങ്ങളുടേയും സ്വഭാവത്തെപ്പററിയാണ് ഇതുവരെ പ്രസ്താവിച്ചത്. അടുത്തകാലംമുതൽക്ക ഭാഷയിൽ പല തരത്തിലുമായി അനേകം സാഹിത്യഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ പദ്യസാഹിത്യത്തിലെ ഭാഷയെപ്പററിയേടത്തോളം എഴുത്തച്ഛൻ ഏർപ്പെടുത്തിയ രീതിയിൽനിന്നു പറയത്തക്ക വ്യത്യാസമൊന്നും ഉണ്ടായിട്ടില്ല. മണിപ്രവാളത്തിൻെറ സ്വരൂപത്തിൽ മാത്രം വെൺമണിനമ്പൂതിരിപ്പാടന്മാർ, പൂന്തോട്ടത്തു നമ്പൂതിരി മുതലായവർ ചില പരിഷ്കാരങ്ങൾ ഏർപ്പെടുത്തി. അതിനെയാണ് പിന്നെയുള്ളവരിൽ പലരും അധികം തുടന്നിട്ടുള്ളതെന്നു മാത്രമേ ഉള്ളു. ആ പരിഷ്കാരമാകട്ടെ ചുരുക്കത്തിൽ ഇപ്രകാരമാണ്. സംസ്കൃതപദങ്ങളെ ദ്വിവചനത്തിലും ബഹുവചനത്തിലും പ്രയോഗിക്കുന്നതു ചുരുക്കണം. സംസ്കൃതചതുർത്ഥീവിഭക്തിതന്നെ കൂടാതെ കഴിക്കണം. തൃതീയ, പഞ്ചമി, സപ്തമി ഇവയുടെ ഏകവചനം സാമാന്യമായി പ്രയോഗിക്കാം. അതിനാൽ, തപസാ, ബലാൽ, ലോകംവിലധൗ ഇവ സാധാരണമാക്കിത്തീക്കാം. തവ, തേ, മമ, മേ എന്ന ഷഷ്ഠികളും സുലഭമായി പ്രയോഗിക്കാം. ക്രിയാപദം ഒന്നും സംസ്കൃതത്തിൽ ചേക്കരുത്. ഇവയെല്ലാമാണ് ആ വക പരിഷ്കാരം. ഗദ്യസാഹിത്യത്തെപ്പററിയേടത്തോളമാകട്ടെ, പാശ്ചാത്യസാഹിത്യഗ്രന്ഥങ്ങളുമായി മലയാളികൾക്കുണ്ടായ പരിചയാധിക്യം നിമിത്തം പലതരം മാററങ്ങളും പരിഷ്കാര

ങ്ങളും ഗ്രന്ഥങ്ങളുടെ അസാധാരണമായ സംഖ്യാധിക്യവും ഉണ്ടായിത്തീൎന്നിട്ടുണ്ട്. ആഖ്യായികകൾ, ചെറുകഥകൾ, ഉപന്യാസങ്ങൾ, പത്രങ്ങളിലും മാസികകളിലും ഉള്ള ചെറുലേഖനങ്ങൾ, പലതരം പാഠപുസ്തകങ്ങൾ മുതലായി അനേകവിധത്തിൽകാണുന്നവയെല്ലാം ഇപ്രകാരമുണ്ടായിട്ടുള്ള വകയാണ്. ഭാഷാരീതിയെപ്പററി നോക്കുകയാണെങ്കിൽ ഇപ്പോഴത്തെ ഗദ്യങ്ങളെയെല്ലാം നാലുവൎഗ്ഗമായിത്തിരിക്കാവുന്നതാണ്. ഉൽകലിക, വൃത്തഗന്ധി, പദ്യബന്ധം, ചൂൎണ്ണിക. ഉൽകലൻ എന്നതിന്നു വലിയ ഭാരം ചുമക്കുന്നവൻ എന്നാണൎത്ഥം. അവൻെറ സമ്പ്രദായം തോന്നിക്കുന്ന രീതിയിലുള്ളതാണ് ഉൽകലിക. അനേകം ദീൎഘസമാസങ്ങൾ ചേൎത്തും ഉച്ചാരണത്തിന്നു വൈഷമ്യമുള്ള പദങ്ങൾ നിറച്ചും അതു എളുപ്പത്തിലൊന്നും അവസാനിക്കാത്തവിധം വാചകങ്ങൾ വളച്ചുനീട്ടിക്കൊണ്ടുപോയികൊണ്ടു നിൎമ്മിച്ചിട്ടുള്ള ഗദ്യമാണ് ഉൽകലികാവൎഗ്ഗത്തിൽ പെടുന്നത്. ഈ രീതിക്ക് ആശയഗാംഭീൎയ്യം, അൎത്ഥപുഷ്ടി മുതലായ ഗുണങ്ങളെക്കാൾ കേൾക്കുമ്പോഴുള്ള ആഘോഷവും ആഡംബരവുമാണ് അധികം പ്രധാനമായി ഉണ്ടായിരിക്കുന്നതും. നല്ലൊരു ചെണ്ടയും ശുദ്ധമദ്ദളവും ചേൎത്തു വിസ്തരിച്ചു ഒരു മേളം കൊട്ടിക്കഴിഞ്ഞാലോ ഒരു നല്ല തുലാവൎഷം പെയ്തു തോൎന്നാലോ നമുക്കുണ്ടാകുന്ന വികാരം ഈ വക ഗദ്യം കേട്ടു കഴിഞ്ഞാലും ഉണ്ടാകുന്നതാണെന്നു ചുരുക്കത്തിൽപ്പറയാം. വൃത്തഗന്ധി എന്ന രണ്ടാമത്തെ തരമാകട്ടെ, ഏതാനും പദ്യഭാഗങ്ങൾ ഗദ്യത്തിൻെറ അംശമായി ചേൎത്തു നിൎമ്മിക്കുന്ന ഗദ്യരീതിയാണ്. എന്നുവെ

ച്ചാൽ, 'ആ മത്തഗജം "കത്തുംകോപേന പാപ്പാനൊടുപടപൊരുതിത്തട്ടിയിട്ടിട്ടു ചാടിക്കുത്താനെത്തുന്ന" അവസരത്തിൽ അവിടെ കൂടിയിരുന്ന സകല ജനങ്ങളും പേടിച്ചോടിത്തുടങ്ങി' എന്നുള്ള മാതിരിയിൽ കാണുന്ന വകയാണ് വൃത്തഗന്ധിഗദ്യമെന്ന വൃത്തകം. ഒന്നരണ്ടിലധികമായാൽ ഈ രീതിയെപ്പോലെ ദുഷിപ്പിക്കാൻ മതിയായി മറെറാന്നുമില്ലെന്നും പറയാവുന്നതാണ്. ഇടക്കിടക്ക് ധാരാളം പദ്യങ്ങൾ ഉദ്ധരിച്ചുചേർത്ത് ആ പദ്യങ്ങളെ തമ്മിൽ യോജിപ്പിക്കാൻ വേണ്ടി ഗദ്യങ്ങൾ നിർമ്മിച്ചുണ്ടാക്കുന്ന രീതിയാണ് പദ്യബന്ധമെന്നു പറയാവുന്നത്. വിദൂഷകന്റെ ഭാഷയിൽ പറയുകയാണെങ്കിൽ ഇതിന്നു 'സാഹിത്യപ്പിട്ട്' എന്നു പേർ പറയാം. 'ഉലക്കപ്പിട്ട്' എന്ന പലഹാരം ഉണ്ടാക്കുന്നതിന് അരിപ്പൊടിയും തേങ്ങ ചിരകിയതും ഒന്നിനുമീതെ ഒന്നായി ക്രമത്തിൽ കുറേശ്ശ ഇട്ടുവരുന്നതുപോലെയാണ് ഈ ഗദ്യരീതിയിലും ഗദ്യങ്ങളും പദ്യങ്ങളും ചേർത്തുവരുന്നതെന്നു സ്പഷ്ടമാണല്ലോ. വയറു വേഗം നിറക്കാൻ ആ ഭക്ഷ്യപദാർത്ഥമെന്നപോലെ ഗദ്യം വേഗത്തിൽ വലുതാക്കിത്തീർക്കാൻ ഈ രീതിയും ഉപയോഗപ്പെടുന്നതുമാണ്. സംഭാഷണഭാഷയോട് ഏററവും അടുത്തരീതിയിൽ ചെറിയ വാക്യങ്ങളായി നിർമ്മിച്ചിട്ടുള്ള ഗദ്യമാണ് ചൂർണ്ണിക എന്നവർഗ്ഗം. അർത്ഥപുഷ്ടിയും ആശയഗാംഭീര്യവും വരുത്തുവാൻ ഈ രീതിയെപ്പോലെ മറെറാന്നിനും സാധിക്കുന്നതല്ല. അതിന്നുള്ള കാരണം ഗദ്യത്തിന്റെ സ്വാഭാവികമായ രീതി ഇതാണെന്നുള്ളതുതന്നെയുമാണ്. പക്ഷെ, പ്രഥമദൃഷ്ടിയിൽ തോന്നിയേക്കാവു

ന്നതുപോലെ ഈ രീതിയിൽ നല്ല ജീവനം പുഷ്ടിയുമുള്ള ഗദ്യങ്ങൾ നിൎമ്മിക്കുന്നതു് അത്ര എളുപ്പമായിട്ടുള്ളതല്ല. അതിന്നു് ഓരോരോ സന്ദൎഭങ്ങളിലും നാം പ്രയോഗിച്ചുവരുന്ന വാക്കുകളും അതുവക വാക്കുകളുടെ ക്രമങ്ങളും നല്ലവണ്ണം മനസ്സിരുത്തി നോക്കിക്കണ്ടുപിടിക്കയും അനാവശ്യവാക്കുകൾ വരാതെ കഴിപ്പാൻ പ്രത്യേകം നിഷ്കൎഷിക്കുകയും വേണ്ടിവരുന്നതാണ്. ഇങ്ങനെയെല്ലാമാണ് ഇപ്പോഴത്തെ ഗദ്യരീതികളെപ്പററി ചുരുക്കത്തിൽ പറവാൻ കാണുന്നതു്. ശേഷം ചിന്ത്യം.




---

VIDYA VILASAM PRESS, TRIVANDRUM.

